ഫ്വൻ-ന്ന ഫാമെ

പുസ്തകം ന്നു] ചിങ്ങം [ലക്കം വ്വ

മലങ്കര

# ഇടവക പത്രിക

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കൎത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ പുകഴ്ച ചെയ്വാൻ സംഗതി വരരുതു.
(മാർ പൌലൂസ.)

## സംഗതിവിവരങ്ങൾ.

ചിങ്ങമാസത്തിൽ പത്രവരി അടച്ച മാന്യമഹത്തുക്കളുടെ

പേരുവിവരം

| അവർകൾ | | ക്ര | ച | കാ |
|---|---|---|---|---|
| ബ: മയിലപ്രാ പള്ളിയോഗം | | ൧ | ൦ | ൦ |
| പറക്കോട്ടു ഉപ്പുപാണ്ടകശാല കണക്കെഴുത്തു ം ചാറിയാൻ | ,, | ൩ | ൦ | ൦ |
| കോന്നി മണ്ണിക്കോയിക്കൽ കൊച്ചുകുഞ്ഞു | ,, | ൩ | ൦ | ൦ |
| കൊട്ടാരക്കരം പാററുപടിഞ്ഞാറെതിൽ ഗീവറുഗീസ് | ,, | ൨ | ൦ | ൦ |
| ,, ഏ- ജി പീലിപ്പോസ്സ വക്കീൽ | ,, | ൨ | ൦ | ൦ |
| ,, കെ- ഠരംപ്പൻവക്കീൽ | ,, | ൧ | ൧൩ | ൮ |
| കുണ്ടറ ബ: പുത്തൻ പള്ളിയോഗം | | ൧ | ൧൩ | ൮ |
| ,, പയററുവിളയിൽ മാത്തന പണിക്കർ | ,, | ൧ | ൧൩ | ൮ |
| ,, തിരുവിതാംകോട്ട തോമ്മാസ്സ | ,, | ൨ | ൦ | ൦ |
| ബ: പുത്തൂർ പള്ളിയോഗം | | ൨ | ൦ | ൦ |
| കൈപ്പട്ടൂർ തെയ്യിൽ ഗീവറുഗീസു കൊച്ചുയിപ്പു | ,, | ൩ | ൦ | ൦ |
| തിരുവല്ലാ ബ: തെക്കെ പുത്തൻപള്ളി യോഗത്തിൽ നിന്നും | | ൧ | ൧൩ | ൮ |
| കുന്ദംകുളം പനയ്ക്കൽ ഠരംപ്പൻ മുതലാളി | ,, | ൭ | ൧൪ | ൪ |
| പഴഞ്ഞി അയ്യാംകുളങ്ങരെ കയ്യുതു | ,, | ൧ | ൧൪ | ൪ |
| കോട്ടപ്പടി ക്രുത്തൂരു പാത്തു ചേറപ്പൻ | ,, | ൩ | ൧൭ | ൧൩ |
| പഴഞ്ഞി പറപ്പൂക്കാരൻ ചുമ്മാരു | ,, | ൫ | ൧൭ | ൧൩ |
| കുന്ദംകുളം കിഴക്കെ അങ്ങാടിയിൽ പനയ്ക്കൽ ഉതുപ്പു ഇട്ടൂപ്പുണ്ണി | ,, | ൬ | ൨൪ | ൧൪ |
| കുന്ദംകുളം തെക്കെക്കരെ താരു വറിയ്യു | ,, | ൩ | ൦ | ൦ |
| കാട്ടാമ്പാക പുലിക്കോട്ടിൽ ചേറു മാത്തു | ,, | ൪ | ൦ | ൦ |
| കുന്ദംകുളം കാക്കശ്ശേരിൽ അയിപ്പു ഇട്ടിമാണി | ,, | ൩ | ൦ | ൦ |
| ,, ബ: കോലാടി പൌലോസ്സ കത്തനാർ | ,, | ൧ | ൧൪ | ൪ |
| ,, കാഞ്ഞിരത്തുങ്കൽ ചാക്കു ഈനാശു | ,, | ൧ | ൧൪ | ൪ |
| ,, കിടങ്ങൻ ചേറുണ്ണി ചാക്കുണ്ണി | ,, | ൩ | ൦ | ൦ |
| ,, കിഴക്കെ അങ്ങാടിയിൽ പനയ്ക്കൽ ചേറു ചാക്കു | ,, | ൬ | ൦ | ൦ |
| ,, പനയ്ക്കൽ അയിപ്പുരു പാത്തപ്പൻ മുതലാളി | ,, | ൬ | ൦ | ൦ |
| ,, പനയ്ക്കൽ മാത്തു ചേറു | ,, | ൩ | ൦ | ൦ |
| ,, അന്തിക്കാട്ടു താവു മാത്തു | ,, | ൧ | ൧൪ | ൪ |
| ,, ചെറുവത്തൂരു ബ: മാത്തു കത്തനാർ | ,, | ൩ | ൦ | ൦ |
| ,, പനയ്ക്കൽ താവു ഇയ്യാക്കു | ,, | ൩ | ൦ | ൦ |
| കൊല്ലകടവു വാഴപ്പള്ളിൽ കോരുതു ചാക്കൊ | | ൧ | ൧൪ | ൪ |

# മലങ്കര ഇടവക പത്രിക



പുസ്തകം ൩]　　൧൮൯൭　　ഓബ്　　[ലക്കം ൮

## മംഗളം.

ലോകത്തിൻ ത്രാണനസ്സൂര്യൻ വരവതിനു പുരസ്സാരികത്താരകേ നീ<br>
ശോകത്തിൻ കെട്ടഴിച്ചീ മനുജ കുലമതിൻ രക്ഷയേ പെററു നൽകീ<br>
ശ്ലോകത്തിൽ കാര്യമോതാനൊരു ചെറുവരമെൻ നാവിനും നൽകിടേണം<br>
ആകല്പാന്തെ ഭരിക്കുന്നടയവനുടയ കുമാരിയാം കന്നിയമ്മേ.

വി. കെ. ജോസെഫ് മാപ്പിള.

പാരിൽ പാരിച്ച പാപം നിഖിലവുമകലത്താക്കിടാനാത്തമോദം<br>
നാരിക്കും കുട്ടിതാനായ് മഹിതലമിതിലക്രൂശിനാൽ മൃത്യുവായും,<br>
പാരിക്കും തോഷമേലും നിജപുരഗതനായീടുന്ന ലോകേശ്വരൻ<br>
പാരാതിത്താപമാററിടരിതര കൗതുകം കാക്കണം നീകമെന്ന്യെ.

പുത്തൻപുരക്കൽ ഇട്ടിയെപ്പ് മാപ്പിള.

---

## കത്താവിൻെറ വരവു.

നീതിമാന്മാക്കു ഏററവും സന്തോഷമുള്ളതും പാപികൾക്കു ഭയങ്കരമുള്ളതുമായ നമ്മുടെ കത്താവിൻെറ രണ്ടാമത്തെ വരവു അടുത്തിരിക്കുന്നു എന്നു ഓരോലക്ഷണങ്ങളാൽ ഊഹിച്ചുംകൊണ്ടു ഈ കാലങ്ങളിൽ ചിലർ അവധി കുറിക്കയും ചിലർ ഭ്രമിക്കയും ചെയ്തുവരുന്നതായി കാണുന്നു. കത്താവിൻെറ വരവു ഭ്രമത്തിനായിട്ടുള്ളതല്ല. ആശ്വാസത്തിനായിട്ടുള്ളതാണ. എന്തെന്നാൽ ശ്ലീഹാ പറയുന്നതു "കത്താവു തന്നെ ആൎപ്പോടും പ്രധാന ദൈവദൂതൻെറ ശബ്ദത്തോടും ദൈവത്തിൻെറ കാഹളത്തോടും സ്വൎഗ്ഗത്തിൽ നിന്നു ഇറങ്ങും. ക്രിസ്തുവിൽ മരിച്ചവർ മുമ്പെ ഉയിൎത്തെഴുനേൽക്കുകയും ചെയ്യും. പിന്നത്തേതിൽ ജീവനോടെ ശേഷിക്കുന്ന നാം അവരോടുകൂടെ ഒന്നിച്ചു കത്താവിനെ ആകാശത്തിൽ എതിരേല്പാനായിട്ടു മേഘങ്ങളിൽ എടുത്തുകൊള്ളപ്പെടും. ഇപ്രകാരം നാം എല്ലായ്പോഴും കത്താവിനോടു കൂടെ ഇരിക്കയും ചെയ്യും. ആകയാൽ തമ്മിൽ തമ്മിൽ ഈ വചനങ്ങളാൽ ആശ്വസിപ്പിച്ചു കൊള്ളുവിൻ" (൧തെസ. ൪. ൧൩—൧൮)

അതുകൊണ്ടു കൎത്താവു വരുന്നു എന്നു ആരെങ്കിലും പറകയൊ ഉറപ്പായി വിശ്വസിക്കയൊ ചെയ്യുന്നു എങ്കിൽ അതു ആശ്വാസത്തിന്റെ വൎത്തമാനമായി വിചാരിക്കണം. എന്നാൽ കാലങ്ങളെയും സമയങ്ങളെയും കുറിക്കേണ്ടതു നമ്മുടെ മുറയല്ല. താൻ രാത്രിയിൽ ചോരൻ എന്നപോലെ വരുന്നു എന്നും ഒരു കല്ലിൽ രണ്ടു സ്ത്രീകൾ മാവു പൊടിച്ചുകൊണ്ടിരിക്കും, ഒരുത്തി കൊണ്ടുപോകപ്പെടും മറ്റവൾ ശേഷിക്കപ്പെടും എന്നും ആ നാഴികയെയും നാളിനെയും കുറിച്ചു ആരും അറിയുന്നില്ല ആകാശത്തിലുള്ള ദൂതന്മാരും പുത്രനും അറിയുന്നില്ലെന്നും മറ്റും അനേകം വാക്യങ്ങൾ ഉള്ളതിനാൽ കാല നിശ്ചയം വരുത്തുവാൻ നമുക്കു അൎഹതയുമില്ല ആവശ്യവുമില്ല.

അപ്പൊസ്തോലകാലത്തുതന്നെ സത്യക്രിസ്ത്യാനികളുടെ വിശ്വാസം തന്റെ വരവു അപ്പോൾതന്നെയാണെന്നായിരുന്നു. "കൎത്താവിനു ഒരു ദിവസം ആയിരം സംവത്സരങ്ങൾപോലെയും ആയിരം സംവത്സരങ്ങൾ ഒരു ദിവസം പോലെയും ഇരിക്കുന്നു. ചിലർ താമസമെന്നു വിചാരിക്കുന്നതുപോലെ കൎത്താവു തന്റെ വാഗ്ദത്തത്തെക്കുറിച്ചു താമസിക്കുന്നില്ല. യാതൊരുത്തരും നശിച്ചുപോകാനല്ല എല്ലാവരും അനുതാപത്തിനു വരുവാൻ ഇച്ഛിച്ചു നമ്മുടെനേരെ ദീൎഘക്ഷമയോടെ ഇരിക്കുന്നതെ ഉള്ളു". (൨ പത്രൊ- ൩ - ൮, ൯) എന്നിപ്രകാരം അപ്പൊസ്തോലന്മാർ ഉപദേശിക്കുന്നതിനാൽ കൎത്താവു ഇതാ വരുന്നു എന്നു വിചാരിച്ചു ഒരുങ്ങിയിരിക്കേണ്ടതു നമ്മുടെ മുറയാകുന്നു.

ഈ കാലത്തുണ്ടായിട്ടുള്ള ക്ഷാമം, വസന്ത, യുദ്ധം മുതലായ ദുൎസംഭവങ്ങൾ കൎത്താവിന്റെ വരവിന്റെ അടയാളങ്ങളായി ചിലർ പറയാറുണ്ടു- ഇതിലും കഠിനക്ഷാമങ്ങളും വസന്തകളും ഘോരയുദ്ധങ്ങളും ഇതിനുമുമ്പിൽ പലസന്ദൎഭങ്ങളിലും ഉണ്ടായിട്ടുള്ളതിനാൽ ഇവയെ മാത്രം ആശ്രയിപ്പാൻ അവകാശമില്ല- അവയെ അടിസ്ഥാനമാക്കികൊണ്ടു പുത്രൻ തമ്പുരാനുംകൂടെ നിശ്ചയമില്ലെന്നു എഴുതിയിരിക്കുന്ന നാഴികയെയും നാളിനേയും വ്യക്തപ്പെടുത്തുവാൻ നാം തുനികയും വേണ്ടാ- എന്നാലും കാലം സമീപിച്ചിരിക്കുന്നു എന്നു അപ്പൊസ്തോലകാലത്തെ ക്രിസ്ത്യാനികൾ വിശ്വസിച്ചിരുന്നതായി കാണുന്നസ്ഥിതിക്കു നാം അതിൽ അധികമടങ്ങു ജാഗരണമായിരിക്കേണ്ടതാകുന്നു- തന്റെ വരവിനെക്കുറിച്ചു കാലദൈൎഘ്യം ആലോചിക്കുന്നതുതന്നെ അബദ്ധമാകുന്നു- താൻ ഈ രാത്രിയിൽ തന്നെ വന്നേക്കാമെന്നിരിക്കുന്നതിനാൽ നാം സദാ ജാഗ്രതയോടുകൂടെ ഇരിക്കേണ്ടതാകുന്നു- കൎത്താവിന്റെ വരവു അടുത്തിരിക്കുന്നു എന്നു വിചാരിച്ചു ഭ്രമിക്കുന്നവർ അതിനെക്കാൾ ഓൎമ്മയായി സദാ ആലോചിക്കേണ്ടു ഒരു സംഗതിയുണ്ടു-

കൎത്താവു വളരെ ദീൎഘക്ഷമയുള്ളവൻ ആകകൊണ്ടു തന്റെ വരവു നാം വിചാരിക്കുന്നതിൽ അധികം താമസിച്ചേക്കാം- അതുകൊണ്ടു നാം ഓരോരുത്തനു യാതൊരു ഫലവും വരാനില്ല- നാം മരണമുള്ളവരാണ്. നമ്മുടെ മരണം ഇന്നുതന്നെയൊ നാളെയൊ പത്തു വൎഷം കഴിഞ്ഞൊ എന്നു നിശ്ചയിപ്പാൻ നമുക്കു യാതൊരു ഉറപ്പും ഇല്ലാ

തിരിക്കുന്നു. കൎത്താവിന്റെ വരവു ഇനി ൨൦൦൦൦ വൎഷം കഴിഞ്ഞിട്ടെ ഉള്ളു എന്നുവച്ചാലും അതുകൊണ്ടു നമുക്കൊരുവിശേഷവും വരുവാനില്ല. നാം ഇപ്പൊഴത്തന്നെ മരിക്കേണ്ടവർ ആകുന്നു. യാതൊരുരോഗവും ക്ഷീണവും ഇല്ലാത്തവരും ൭൦ വയസ്സു വരെ ജീവിക്കുമെന്നു കാഴ്ച പ്രകാരം തോന്നാവുന്നവരുമായ എത്രയൊ ആളുകൾ പെട്ടെന്നു മരിക്കുന്നു. അവർ വിചാരിക്കാത്ത നാഴികയിലും അവർ ഊഹിക്കാത്ത നേരത്തിലും മരണദൂതൻ അവരെ പിടിച്ചുകൊണ്ടു പോകുന്നു. കൎത്താവിന്റെ വരവു ഉടനെ ആയാലും ദീൎഘമായാലും അവൎക്കു എന്തു? അവർ മരണത്തിനായി ഒരുങ്ങിയിരിക്കുന്നില്ലെങ്കിൽ അവരുടെ നാശത്തിനു പ്രതിശാന്തിയില്ലല്ലൊ. നമ്മുടെ അവസ്ഥ ഇപ്രകാരമാകുന്നു. ലോകത്തിന്റെ അവസാനത്തെയല്ല നമ്മുടെ അവസാനത്തെ തന്നെ നാം ഓരോരുത്തർ സദാ ആലോചിച്ചു മരണദൂതൻ എപ്പോൾ നമ്മെ പിടിപ്പാൻ വരുന്നുവൊ അപ്പോൾ ഉവ്വ കൎത്താവെ നിന്റെ ദാസനെ സമാധാനത്താലെ നീ കൈക്കൊള്ളേണമെ എന്നു ധൈൎയ്യസമേതം പറഞ്ഞു സ്വൎഗ്ഗീയ യാത്രക്കു പുറപ്പെടുവാൻ നാം സന്നദ്ധന്മാരായിരുന്നാൽ മതിയാകും. പ്രത്യേകം ക്ഷാമം, വസന്ത എന്നീ ഭയങ്കരബാധകൾ പിടിപെട്ടിരിക്കുന്ന ഈ നാശകാലത്തു നാം കേവലം ജഡമയന്മാരായി ജീവിക്കുന്നതിനു പരം കഷ്ടം മറെറന്തുള്ളു. ചാക്കശീലയിലും വെണ്ണീറിലും അനുതപിക്കേണ്ട കാലം ഇതാണു്.

---

## ദോറാന അല്ലെങ്കിൽ ദുക്റോനൊ.

പ്രിയപത്രാധിപരേ, നിങ്ങളുടെ ൩-ാം പുസ്തകം ൩-ാം ലക്കം പത്രികയുടെ സൂചനകളുടെ ഭാഗത്തു പ്രസിദ്ധം ചെയ്തിരുന്ന ഒരു ലേഖകന്റെ അപേക്ഷയെ ഞാൻ സാവധാനത്തിൽ വായിച്ചുനോക്കിയതിൽ എനിക്കുണ്ടായ അഭിപ്രായത്തെ സന്തോഷത്തോടു കൂടി എഴുതി അയക്കുന്നതിനെ താങ്കൾ സ്വീകരിച്ചു അടുത്തലക്കം പത്രികയിൽതന്നെ പ്രസ്താവിക്കണമെന്നു അപേക്ഷിക്കുന്നു. പെരുനാളുകൾക്കൊക്കയും സുറിയാനിയിൽ പറയുന്ന പേർ ദുക്റോനൊ എന്നാണെന്നും മാർതോമ്മാ ശ്ലീഹായുടെ പെരുനാളിനു ദോറാനയെന്നും മററുള്ള പരിശുദ്ധന്മാരുടെ ഓൎമ്മദിവസങ്ങൾക്കു പെരുനാളുകൾ എന്നും പറയുവാൻ പ്രത്യേക കാരണം വല്ലതും ഉണ്ടോയെന്നും ആണ നിങ്ങളുടെ ലേഖകൻ ആവശ്യപ്പെടുന്നതു. "ദുക്റോനൊ" അല്ലെങ്കിൽ കൽദായ ശബ്ദരീത്യാ "ദൊഹ്റോനാ" എന്നു പറയുന്ന വാക്കു ദുഷിച്ചാണ "ദൊറാന" അല്ലെങ്കിൽ "തോറാന" എന്നൊക്കെ ഇപ്പോൾ സാമാന്യജനങ്ങൾ പറഞ്ഞുവരുന്നതു. "ദുക്റൊനൊ" എന്ന സുറിയാനി വാക്കിന്റെ അൎത്ഥം ഓൎമ്മ എന്നാണ. നാം പരിശുദ്ധന്മാരുടെ പെരുനാളുകളിൽ അവരുടെ ദേഹവിയോഗത്തെ ഓൎക്കുന്നതിനാൽ പെരുനാളുകൾ എന്നുപറയുന്നതു പരിശുദ്ധന്മാരുടെ ദേഹവിയോഗത്തിന്റെയൊ മറെറന്തെങ്കിലും വി

ശേഷസംഭവത്തിന്റെയൊ രക്തസാക്ഷിത്വത്തിന്റെയൊ ഓൎമ്മയെ സൂചിപ്പിക്കുന്നു. ആകയാൽ വല്യദിവസം, ശുദ്ധമുള്ളദിവസം, സഭ കൂടുന്ന ദിവസം എന്നൎത്ഥമായി പെരുനാൾ അല്ലങ്കിൽ തിരുനാൾ എന്നു സാധാരണയായി മലയാളത്തിൽ പറഞ്ഞു വരുന്നു. മാൎത്തോമ്മായുടെ ദോറാനപ്പെരുനാൾ എന്നിങ്ങനെ പറവാൻ കാരണമായതു എന്തെന്നു ഇവിടെ ആലോചിക്കുമ്പൊൾ സകല പരിശുദ്ധന്മാരുടെ പെരുനാളുകൾക്കും ദുക്റൊനൊ പ്രയോഗിക്കുന്നതിൽ വൈഷമ്യം ഒന്നുമില്ല. അങ്ങിനെ പ്രയോഗിക്കുന്നുമുണ്ടു. മാൎത്തൊമ്മാ ശ്ലീഹായുടെ പെരുനാൾ കൎക്കടകം ൩-ാംനു-യാണ നിശ്ചയിച്ചിരിക്കുന്നതു. ഇതു കൂടാതെ ധനു ൧൮-ാംനു-യിലും ൨൧-ാംനു-യിലും മാൎത്തൊമ്മാ ശ്ലീഹായുടെ പെരുനാൾ ഈനാട്ടിൽ ആചരിച്ചുവരുന്നുണ്ടു. ഇതിനു കാരണമെന്തെന്നു പഴമപരിചയമുള്ളവരൊടു അന്വെഷിച്ചാറെ ശ്ലീഹായുടെശരീരം ഇന്ത്യായിൽ നിന്നു പിന്നീടു ഉറഹായിലെക്കു കൊണ്ടുപൊയി കബറടക്കപ്പെട്ട ദിവസമാണ കൎക്കടകം ൩-ാംനു-എന്നും ശ്ലീഹാ കുന്തത്താൽ കുത്തുകൊണ്ട ദിവസമാണ ധനു ൧൮-ാംനു-എന്നും ദെഹവിയൊഗത്തിന്റെ ദിവസമാണ ൨൧-ാംനു-യെന്നും ഇന്ത്യായിൽ വച്ചു നടന്നതായ ശ്ലീഹായുടെ ദെഹവിയൊഗവൃത്താന്തങ്ങൾ പരദെശസഭാപിതാക്കന്മാൎക്ക അറിവുണ്ടായിരുന്നെങ്കിലും മരിച്ച ദിവസത്തെക്കുറിച്ചു സൂക്ഷ്മമായ അറിവു അന്നില്ലായിരുന്നതുകൊണ്ടു സൂക്ഷ്മമായഅറിവിൻപ്രകാരം ഉറഹായിലെ കബറടക്ക ദിവസം മാർ തൊമ്മായുടെ പെരുനാളായി നിശ്ചയിച്ചു എന്നും പഴയകാലത്തു കൎക്കടകത്തിലെ പെരുനാളിനെക്കുറിച്ചു ജനങ്ങളുടെ ഇടയിൽ തിരക്കുണ്ടായപ്പൊൾ ആ പെരുനാളിൽ തന്നെ ഒരു മേല്പട്ടക്കാരൻ ഈ മൂന്നു പെരുനാളുകളെയും കുറിച്ചു വ്യാഖ്യാനിച്ചു പ്രസംഗിക്കയും പ്രസംഗത്തിൽ ശ്ലീഹാ കുന്തമേററതും മരിച്ചതും ഇന്നീന്നപ്പൊൾ ആണ്, ഇന്നു ശരീരം ഉറഹായിൽ അടക്കപ്പെട്ടതുകൊണ്ടുള്ള ദൊഹറാനാ മാത്രമാണ, ഈ ദൊഹറാനാ ആചരിക്കാതിരിപ്പാൻ നിവൃത്തിയില്ല, എന്നിത്യാദി പ്രസ്താവിക്കകയും ചെയ്തു എന്നും അന്നു മുതൽ ദൊഹറാനായ്ക്കു പകരം ദൊറാന അല്ലെങ്കിൽ തൊറാന എന്നു പറഞ്ഞുപൊരുന്നു എന്നും അറിയുന്നു. ധനുമാസത്തിലെ പെരുനാളുകളെക്കുറിച്ചു താഴെയുള്ള ഒരു പഴയപാട്ടും കേട്ടിട്ടുണ്ടു.

“ധനുമാസം പതിനെട്ടിൽ- ചതിവാലെ കുന്തമേററു
കിടന്നു മൂന്നു ദിനം- മരിച്ചങ്ങിരുപത്തൊന്നിൽ”.

ദോറാനയെപ്പററി ഇതിലധികമൊന്നും പറവാൻ ഇനിക്കില്ല. ഇത്രത്തൊളം പറവാൻ ഉണ്ടായ അറിവു പഴമ പരിചയമുള്ളവരായ സമ്മതിക്കപ്പെട്ട മല്പാന്മാരിൽ നിന്നു കിട്ടിയതാണ. ലെഖകനുഇതുകൊണ്ടു തൃപ്തിപ്പെടുവാൻ മനസ്സില്ലാത്തപക്ഷം വേറെ വല്ലവഴിയും നോക്കട്ടെ.

ഒരു വടക്കൻ ശെമ്മാശു.

## ഒരു ഉപദേശിനി.

ഡേവിഡ് വേഡ്സ്വത്തന്മാരുടെയും ബൂത്ത് ഗ്രിഗ്സന്മാരുടെയും മററും സംയോഗത്താൽ നവീകരണ സഭയിൽ ൟയിടെ ൟയൽ കണക്കെ ഒട്ടുവളരെ പ്രസംഗികൾ ഉത്ഭവിച്ചിട്ടുള്ള വിവരം പത്രിക വായനക്കാൎക്കു ഒരു പുതുമ ആയിരിക്കയില്ലല്ലൊ. ൟ വക പ്രസംഗികളിൽ അക്ഷരാഭ്യാസം സിദ്ധിച്ചിട്ടുള്ളവർ നന്നാ ചുരുങ്ങും. ചില മുറിവാക്യങ്ങൾ വല്ലവരുടെയും സഹായത്താൽ ഹൃദിസ്ഥിതമാക്കി കഴിയുമ്പോഴേക്കു ഒന്നാന്തരം പ്രസംഗി ആയെന്നാണ ൟ കൂട്ടരുടെ വിശ്വാസം. മിക്കവരും ഭൂതിയിളക്ക പരീക്ഷയിൽ പാസ്സായിട്ടുള്ളതിനാൽ ആത്മാവിൽ മുഴുകപ്പെട്ടവരാണെന്ന പൊതുവെയുള്ള അഭിപ്രായവും പ്രാപിച്ചിട്ടുണ്ടു. നോഹായുടെ പുസ്തകം ഫന്നാം അദ്ധ്യായം അടിസ്ഥാനമാക്കി പ്രസംഗിച്ചവരും പാവയ്ക്കാ പാപത്തിന്റെ കായാകയാൽ അതു ഭക്ഷിച്ചുകൂടായെന്നു ഉപദേശിച്ചവരും ൟ കൂട്ടരിൽ ആകുന്നു. ഇതു എങ്ങിനെയും ഇരിക്കട്ടെ.

ഇപ്പോൾ ഇതാ സ്ത്രീകളും പ്രസംഗികളായി തുടങ്ങിയിരിക്കുന്നു. ഇതു കുറെ അപ്പുറം കടന്ന നവീകരണമാണെന്നെ പറവാനുള്ളു. "പെണ്ണുങ്ങളെ നിങ്ങൾക്കും ചെമ്മാച്ചികളാകാം എന്തുകൊണ്ടെന്നാൽ കെംക്രയായിലെ സഭയിൽ ഒരു ചെമ്മാച്ചി ഉണ്ടായിരുന്നു" എന്നു മണപ്പുറത്തു വച്ചു മിസ്റ്റർ ഡേവിഡ് കല്പിക്കുന്നതിനു മുമ്പിൽ ൟ വകക്കു ആരും നവീകരണം ഉണ്ടാക്കി കണ്ടില്ലാ. ൟ ആജ്ഞ സ്വീകരിക്കപ്പെട്ടിരിക്കുന്നു എന്നുള്ളതിനു ദൃഷ്ടാന്തമായി ഇതാ മല്ലപ്പള്ളിൽ നിന്നു ഹന്നാ എന്നു പേരുള്ള ഒരു സ്ത്രീ പ്രസംഗ വേലക്കായി പുറപ്പെട്ടിരിക്കുന്നു. ൟ സ്ത്രീ ആത്മാവിനാൽ നിറയപ്പെട്ട ഒരുത്തിയെന്നാണ് ജനവാദം. അക്ഷരാഭ്യാസം അശേഷം ഇല്ലെന്നുള്ളതു അതിനൊരുദാഹരണമായും പ്രശംസിക്കപ്പെടുന്നു. വായിപ്പാൻ വശമുണ്ടെങ്കിൽ വേലയ്ക്കു അധികം ഫലസിദ്ധി ഉണ്ടാകുന്നതാകയാൽ അതിലേക്കു ഉത്സാഹിക്കണമെന്നു ൟ സ്ത്രീയോടു ഒരു വൈദിക ശ്രേഷ്ഠൻ ഗുണദോഷിച്ചതിൽ വിശുദ്ധാത്മ വ്യാപാരത്താൽ അസാദ്ധ്യമായ നന്മകൾ ഒന്നുമില്ലെന്നും പെന്തെക്കോസ്തിയുടെ സംഭവം അതിനു ദൃഷ്ടാന്തമാണെന്നും മറുപടി കൊടുത്തു അദ്ദേഹത്തിന്റെ വായടെച്ചുകളഞ്ഞതിൽ ഇവളുടെ സാമൎത്ഥ്യം പ്രത്യക്ഷമല്ലെ? കൊച്ചച്ചന്റെ പ്രസംഗ സമയം എന്റെ ഗൎഭത്തിലെ പ്രജ ആത്മനിറവിനാൽ നൃത്തം ചെയ്യുന്നു ഇവൾ പ്രസ്ഥാവിച്ചിരിക്കുന്നതിൽ നിന്നു ആ ശിശു ഇനിയും എന്തായി തീരുമെന്നു ചില സാധുക്കൾക്കു ഭ്രമമുള്ളതായി അറിയുന്നു സഭാ കമ്പവും ലജ്ജയും ലേശംപോലും ഇവൾക്കില്ലാ ഒട്ടുവളരെ വേദവാക്യങ്ങൾ മനഃപാഠവുമുണ്ടു. മാരാമൺ, കോഴഞ്ചേരി, അയിരൂർ, കുറിയന്നൂർ, മുതലായ സ്ഥലങ്ങളിൽ ൟയിടെ ൟ ഉപദേശിനി ഒരു സൎക്കീട്ടു ചെയ്തിരുന്നു മാരാമൺ പള്ളിയിൽ പ്രസംഗിക്കയിൽ തിരുമേനി വളരെ സന്തോഷിച്ചു സഹായത്തിനു ഒരു ഉപദേശിയെ കൂടെ അയച്ചുകൊടുത്തു കൂ

ടാതെ എല്ലാസ്ഥലങ്ങളിലും സഞ്ചരിച്ചു പ്രസംഗങ്ങൾ നടത്തണമെന്നു ഗുണദൊഷിച്ചതായും കെൾക്കുന്നു. അയൎക്ക് ഒരു സ്ഥലത്തു പ്രസംഗത്തിന്റെ ആരംഭിക്കയിൽ തത്സമയം അതിനാരംഭിച്ച വെറൊരുവനുമായി ഇവൾ നടത്തിയ ലഹള ഒന്നും പ്രസ്താവിക്കാനില്ലാ. ചില സ്ഥലങ്ങളിൽ നവീകരണ സഭയിൽ നിന്നു തന്നെ ഒരു വക ആളുകൾ ൧- കൊറന്തി ൧൪-൩൪ ൧-തീമൊത്തി ൨- ൧൧-൧൨ ൧-പത്രൊസ് ൩-൭ മുതലായ ചില വാക്യങ്ങൾ ആധാരമാക്കി ഈ സ്ത്രീയെ കുററം വിധിച്ചുവരുന്നു. അവളും കൂട്ടരും തീത്തൂസ്സ് ൨- ൩- ൧-കൊറന്തി ൧൧- ൫ റോമ ൧൬- ൧-൩-൬ നടപ്പു ൨൧- ൯ യൊവെൽ ൨- ൨൮ പുറപ്പാടു ൧൫- ൨൦ ലൂക്കോസ് ൨- ൩൬ ന്യായാധിപതിമാർ ൪- ൪ ഗലാ- ൩- ൨൮ നടപ്പു ൧൮- ൨൬ ഇങ്ങിനെ ചില വാക്യങ്ങൾ ചൂണ്ടി കാണിച്ചുകൊണ്ടു സമാധാനം പറകയും ചെയ്യുന്നു.

പാളയത്തിൽ പടതുടങ്ങിയ ഈ അവസരത്തിൽ താറക മൌനമായിരിക്കയില്ലെന്നു വിശ്വസിക്കുന്നു. കെ- സി- സി

---

## സുറിയാനി ലൈബ്രേറി.

ഇടവകപത്രികാ പത്രാധിപർ അവർകൾക്കു.

അല്ലയൊ ഡീയർസാർ- നിങ്ങളുടെ ൪-ാം ലക്കം പത്രികയിൽ സുറിയാനി പുസ്തക ശാലയെക്കുറിച്ചു ഒരു ഇഷ്ടൻ സ്പഷ്ടമായി പ്രസ്താവിച്ചിരിക്കുന്ന യുക്തികളും ദൃഷ്ടാന്തങ്ങളും എല്ലാവരും കണ്ടിരിക്കുമല്ലൊ- മലയാളസുറിയാനി പുസ്തകശാലയുടെ ഒരു ഇഷ്ടൻ എത്രതന്നെ കഷ്ടപ്പെട്ടാലും ലണ്ടൻ, പാരീസ്സ്, റോം മുതലായ സ്ഥലങ്ങളിൽ സ്ഥാപിക്കപ്പെട്ടിട്ടുള്ള മഹാഗ്രന്ഥസംഗ്രഹശാലകളുടെ ഒരു ശിശുഛായയെങ്കിലും ഈ മലയാളത്തു കാണ്മാൻ ഇനിയും പ്രയാസവും താമസവും അധികമുണ്ടെന്നാകുന്നു ഇനിക്കു തൊന്നുന്നതു- മലയാളത്തു ചുരുക്കം ചില പുസ്തകങ്ങൾ ഉള്ളതുതന്നെ അവിടവിടെ കിടക്കുന്നു എന്നും ചില പുസ്തകങ്ങളെ പുകയിലയും മരുന്നും പൊതിയുന്നതിനും മററും ഉപയോഗപ്പെടുത്തി വരുന്നുവെന്നും ഇഷ്ടൻ തന്നെ പറയുന്നുവല്ലൊ- മലയാളത്തു ഒരു സുറിയാനിപുസ്തകശാല സ്ഥാപിക്കുന്നതിനു ഒരാൾതന്നെ ശ്രമിച്ചാൽ മതിയാവുന്നതല്ല- കോനാട്ടു മല്പാനച്ചൻ അവർകൾ നന്നായിട്ടു ഉത്സാഹിച്ചതു അതിശ്ലാഘനീയം തന്നെ- ഇതൊരു നല്ല ദൃഷ്ടാന്തവുമാണ- എന്നാൽ മലങ്കരയുള്ള മെല്പട്ടക്കാരും പട്ടക്കാരും ജനങ്ങളും ഐക്യഭവിച്ചു പ്രയത്നപ്പെട്ടാൽ കാൎയ്യം സഫലമാകും. അപ്പൊസ്തൊലകാലത്തു സുവിശെഷപ്രസംഗ ശ്രവണെന വിശ്വസിച്ചു രക്ഷിക്കപ്പെട്ടവരുടെ ശെഖരത്തിലാണ ഇപ്പൊൾ ഉള്ളവരുടെയും ഇരിപ്പ- കുറെ നമസ്കാരങ്ങൾ മാത്രം പഠിച്ചു പള്ളിയിൽ പൊകയൊ കുറെ പള്ളിക്രമങ്ങൾ മാത്രം പഠിച്ചു അതു പരസ്യമായി നടത്തുവാൻ ശീലിക്കയൊ ചെയ്താൽ മതിയെന്നാണ അധികജനസമ്മതമുള്ളതു- വെദശാസ്ത്രം, ചരിത്രം, തൎക്കം, മുതലായതു അഭ്യസിക്കണമെന്നും നമ്മുടെ വിശ്വാസത്തെ

അജ്ഞാനിശാസ്ത്രികളുടെ ആക്ഷേപങ്ങളിലും ദൂഷണങ്ങളിലും നിന്നു രക്ഷിക്കണമെന്നും അധികം മനസ്സും താല്പൎയ്യവുമുള്ളവർ വളരെ ചുരുക്കം തന്നെ. അംഗ്ലിയന്മാരായ പാദ്രിമാർ, ഉപദെശിമാർ മുതലായവർ സുവിശെഷം പ്രസംഗിക്കയും ഹിന്തുമതത്തെ ദൂഷിച്ചുംമററും ചില പുസ്തകങ്ങളെ അച്ചടിപ്പിക്കയും ചെയ്യുന്നില്ലന്നില്ല. നമുക്കൊ ആകപ്പാടെ എല്ലാവരൊടും മല്ലുപിടിപ്പാൻ ഒരു ഇടവകപത്രികയുണ്ട. വേറെ വല്ലവരുമുണ്ടൊ. നൊക്കണം "ക്രിസ്തുമതഛെദനം" എന്ന പുസ്തകം അച്ചടിച്ചിട്ടിപ്പൊൾ മൂന്നു സംവത്സരം കഴിഞ്ഞിരിക്കുന്നു. ഇന്നുവരെ ഒരു ഉപദെശിയെങ്കിലും ഉത്തരം പറഞ്ഞിട്ടില്ല. കഷ്ടം. ഇതു നമ്മുടെ പട്ടക്കാൎക്കും ജനങ്ങൾക്കും പഠിത്വം പൂൎണ്ണമായിട്ടില്ലാത്തതുകൊണ്ടല്ലയൊ. അനെകം ശാസ്ത്രപുസ്തകങ്ങൾ സുറിയാനി ഭാഷയിലും ഇരിപ്പുണ്ട. പക്ഷെ ആ പുസ്തകങ്ങളെ ഓരൊരുത്തർ ഓരൊന്നു വീതമെങ്കിലും വരുത്തി പൊതുവായ ഒരു സ്ഥലത്തു ശെഖരിക്കുകയും മലയാളബൊല്ലുവിദ്യാൎത്ഥികളുടെ ഉപയൊഗത്തിനായി ചില ചില പുസ്തകങ്ങളെ വഴിയെ ഭാഷപ്പെടുത്തുകയും അച്ചടിപ്പിക്കുകയും കുറഞ്ഞ വിലക്കു അവയെ കൊടുക്കുകയും ചെയ്യാൽ പട്ടക്കാൎക്കും ജനങ്ങൾക്കും ഇതിലധികം പഠിപ്പും നാഗരീകവും ഉണ്ടാകും. ലൊക ചരിത്രവും വെദശാസ്ത്രജ്ഞാനവും സൎവ്വ സാമാന്യെന പ്രശൊഭിക്കപ്പെടുകയും ചെയ്യും. വിദ്യാധനം സൎവ്വധനാൽ പ്രധാനം എന്നുണ്ടല്ലൊ. സ്വൎണ്ണത്തെക്കാൾ നാം വിദ്യയെ സൂക്ഷിച്ചു രക്ഷിക്കെണ്ടതാണല്ലൊ. ശീമയിൽ തന്നെ സുറിയാനിഭാഷാ ഗ്രന്ഥങ്ങളിൽ പലതും നശിച്ചുപൊയെന്നു ഇപ്പൊൾ വന്നെത്തിയ പുസ്തകങ്ങൾതന്നെ നിലവിളിച്ചു പറയുന്നു. എന്തെന്നാൽ അവയിൽ ചില പുസ്തകങ്ങളുടെ ചില സ്ഥാനത്തു ഒന്നും ഒന്നരയും പെയിജ്ജ് വീതവും രണ്ടുംമൂന്നും കടലാസ്സു വീതവും നാലും അഞ്ചും വാക്കുകൾ വീതവും ഇല്ലാത്തതായി കാണുന്നു. ഇപ്പൊഴും യൂറൊപ്യന്മാർ പഴയ പുസ്തകങ്ങളെ സൂറിയായിൽ അന്വെഷിക്കുന്നുണ്ട. വാസ്തവത്തിൽ മലയാള സുറിയാനി പുസ്തകശാലയുടെ ഇക്ഷൻ ബഹുമാനപ്പെട്ട കൊജാ അന്തൊൻ അവർകൾതന്നെയാണ. ആദെഹം മഹാനും മലങ്കരസുറിയാനി സഭയുടെ പൊതുഗുണകാംക്ഷിതനും സുറിയാനി ഭാഷയുടെ പരമബന്ധുവും ആകുന്നു സംശയമില്ല. ആകയാൽ ബ. കൊജാ അന്തൊൺ അവർകൾക്കും ദിവ്യശ്രീ കൊനാട്ടു മല്പാനച്ചൻ അവർകൾക്കും ഇനിയും ഈ വിഷയത്തിൽ ഉത്സാഹികളായി തീരുന്നവൎക്കും ഞാൻ ഹൃദയപൂൎവ്വം കൃതജ്ഞത പറഞ്ഞുകൊണ്ട തല്ക്കാലം വിരമിച്ചുകൊള്ളുന്നു.

വടക്കുനിന്നും ഒരു സുറിയാനിക്കാരൻ.

---

## ബാബിലൊൻ പട്ടണം (തുടൎച്ച)

ഇനി ബാബിലൊന്റെ നാശം പറവാൻ പോകുന്നു. ഇതിനെക്കുറിച്ചു എശായ മുമ്പിൽക്കൂട്ടി പറഞ്ഞതു എന്തെന്നാൽ "യഹോവാ തന്റെ അഭിഷിക്തനായ കോരെശിനൊടു ഇപ്രകാരം പറയുന്നു. അവന്റെ മുമ്പാകെ ജാതികളെ കീഴടക്കുവാനായി

ഞാൻ അവന്റെ വലത്തു കയ്യെ ബലപ്പെടുത്തി. അവന്റെ മുമ്പാകെ ഇരുപാളിയുള്ള കതകുകളെ തുറപ്പാൻ ഞാൻ രാജാക്കന്മാരുടെ അരകളെ അഴിക്കും. വാതിലുകൾ അടയ്ക്കപ്പെടുകയുമില്ല" (൪൫-൧)

ബാബേലിനെ നശിപ്പിക്കുന്ന പട്ടാളം പല ജാതികൾ ഉൾപ്പെട്ടതായിരിക്കുമെന്നു മുമ്പിലത്തെ ദീർഘദർശനത്തിൽ പറഞ്ഞിരുന്നുവെല്ലൊ. ഇതിൽ ആ പട്ടാളത്തെ നടത്തുന്ന നായകനെ പേർപറഞ്ഞു വിളിച്ചിരിക്കുന്നു. കോരേശു ജനിക്കുന്നതിനു നൂറു വർഷം മുമ്പു അവന്റെ പേർപറഞ്ഞു അവനെ യഹോവാ നിയോഗിച്ചിരിക്കുന്നു. കോരേശു പാർസിയായിൽ ജനിച്ചു മേദയാരാജാവായ ദാറിയൂസിന്റെ മരുമകൻ (മകളുടെ ഭർത്താവു) ആയിരുന്നു. സാക്ഷാൽ പാർസിയാക്കാരനായിരുന്ന കോരേശു മേദയാ ജനങ്ങളുടെ ഇടയിൽ നല്ലസമ്മതൻ ആയിരുന്നു. പല ചില്ലറ യുദ്ധങ്ങളിൽ അവൻ ശോഭിച്ചു. ബാബേലിനെ ആക്രമിക്കുവാൻ ചെന്ന വലിയ പട്ടാളത്തിന്റെ നായകസ്ഥാനം വഹിക്കുന്നതിനു ഇവൻതന്നെ തിരഞ്ഞെടുക്കപ്പെട്ടു. ൧൦൦ വർഷം മുമ്പു യെശായാ എന്നൊരു ദീർഘദർശി ഇവനെ പേർ പറഞ്ഞിരുന്ന വിവരം പാർസിയാ സൈന്യം അറിഞ്ഞിരുന്നില്ലതാനും.

ഈ മഹാ സൈന്യം ബാബേലിനെ ആക്രമിക്കുവാൻ വളഞ്ഞപ്പോൾ അവരുടെ ശ്രമം അവർ വിചാരിച്ചിരുന്നതുപോലെ ലളിതമല്ലെന്നു കണ്ടു. കോട്ട വളരെ ഉറപ്പുള്ളതായിരുന്നു. പെട്ടെന്നു തകർക്കാവുന്ന ഒരു വഴിയും ഇല്ലെന്നു കണ്ടപ്പോൾ പട്ടണത്തെ വളഞ്ഞു കിടക്കുവാൻ തന്നെ അവർ നിശ്ചയിച്ചു. രണ്ടു വർഷത്തോളം ഈസ്ഥിതിയിൽ ഇരുന്നു. ഇതും ദീർഘദർശി പറയാത്ത കാര്യമല്ല (യെറ ൫൦-൨൯) എന്നാൽ പട്ടണത്തിനുള്ളിൽ കൃഷിസ്ഥലം ഉണ്ടായിരുന്നതിനാലും ധാന്യങ്ങൾ വളരെ ശേഖരിച്ചിരുന്നതിനാലും ഇരുപതു വർഷത്തോളം തടുത്തു നില്ക്കുവാൻ തക്ക സ്ഥിതിയിൽ അവർ ഇരുന്നിരുന്നു എന്നു ചരിത്രക്കാർ പറയുന്നു. ആകയാൽ ക്ഷാമംകൊണ്ടു പട്ടണത്തെ വഴിപ്പെടുത്തുവാൻ എളുപ്പമല്ലായിരുന്നു. ധീരനായ കോരേശിനൊ കാലവിളംബനം അസഹ്യമായി തീർന്നു. കടശി കോരേശു ഒരു കൌശലം ആലോചിച്ചു. ബാബേൽ പട്ടണത്തിനുള്ളിൽ പാലം പണിയിച്ചസമയം നദിയിലെ വെള്ളം വററിക്കുന്നതിനു വേണ്ടി പട്ടണത്തിനു പുറമെ കൂടി ഒരു വലിയ തടാകവും കൈവഴിയും ഉണ്ടാക്കപ്പെട്ടിരുന്നു. നദിയുടെ പ്രവാഹം പുറമെയുള്ള ഈ കൈവഴിയിൽ കൂടി വിടുന്നതായാൽ നദിയിൽ കൂടി പട്ടണത്തിനുള്ളിൽ പ്രവേശിക്കുവാൻ വല്ല നിവൃത്തിയും ഉണ്ടായേക്കാമെന്നു കോരേശിനു തോന്നി. അഥവാ ഇതു സാധിക്കുന്ന പക്ഷവും നദി പട്ടണത്തിനുള്ളിൽ പ്രവേശിക്കയും പട്ടണത്തിൽനിന്നു പുറപ്പെടുകയും ചെയ്യുന്ന രണ്ടു അഗ്രങ്ങളിലും വലിയ അഴിവാതിലുകൾ ഉണ്ടായിരുന്നു. അതിനെ തുറന്നു കിട്ടുന്നതു എങ്ങനെ? ഏതു വിധവും വരട്ടെ എന്നു നിശ്ചയിച്ചുംകൊണ്ടു ഈ കൌശലം പരീക്ഷിക്കുവാൻ കോരേശു ഉറച്ചു. ആണ്ടിൽ ഒരു പ്രത്യേക ദിവസം ബാബേൽകാർ തങ്ങളുടെ ദേവന്മാരുടെ ഉത്സവമായി ഘോഷിക്ക പതിവുണ്ടു. അന്നു അവർ മതി മറന്നു ലഹരികയും ആഹ്ലാദിക്കയും സഹജമായിരുന്നു. കോരേശിന്റെ കൌശലം പരീക്ഷിക്കുവാൻ നിശ്ചയിച്ചതു ഈ ദിവസമായിരുന്നു. യൂപ്രാത്തേസു നദിയിൽ പട്ടണത്തിൽനിന്നു അല്പം മുകളിൽ വച്ചു വിലങ്ങി ഒരു ചിറയിടുകയും നദിയിലെ വെള്ളം മറുവഴിയായി ഒഴുകുവാൻ തക്കവണ്ണം പഴയ തടാകം തുറക്കയും ചെയ്തു. ഇവയെല്ലാം രഹസ്യമായി ചട്ടംകെട്ടികൊണ്ടു നിശ്ചയിക്കപ്പെട്ട ദിവസം ചിറ ഉറപ്പിച്ചതിനാൽ പെട്ടെന്നു പട്ടണത്തിനുള്ളിൽ ഉള്ള ആററു കൈവഴി വരണ്ടുപോയി രണ്ടുവക്കങ്ങളിലും സൈന്യങ്ങളെ തയ്യാറാക്കി നിർത്തിയിരുന്നു. ആ ദിവസം ബാബേൽകാർ ഒക്കെ മദ്യപിച്ചു ബോധംവിട്ടു ലാളിക്കുന്ന ദിവസമായിരുന്നു എന്നു പറഞ്ഞുവല്ലൊ. രാജകൊട്ടാരംമുതൽ ദാസന്റെ കുടിൽ വരെ സകല സ്ഥലങ്ങളും വിരുന്നും മദ്യപാനവും അതി ഭക്ഷണവുംകൊണ്ടു നിറഞ്ഞിരുന്നു.

ദാനിയേൽ ൫-ാം അദ്ധ്യായത്തിൽ പറയുന്ന സംഭവം ഉണ്ടായതു ഈ രാത്രിയായിരുന്നു. ബെൽശാസാർ രാജാവും തന്റെ ഉദ്യോഗസ്ഥന്മാരും രാജമന്ദിരത്തിൽ വലിയ വിരുന്നു കഴിക്കയും യേറുശ്ലേം ദൈവാലയത്തിലെ വിശുദ്ധ പാത്രങ്ങളിൽ വീഞ്ഞു കുടിക്കയും ചെയ്തിരുന്നു. അപ്പോൾ പെട്ടെന്നു ഭിത്തിമേൽ കൈവിരലുകൾ കാണപ്പെടുകയും "മേനെ മേനെ തേക്കൽ ഉ പർസീൻ" എന്ന ഭയങ്കര വാചകം എഴുതുകയും ഉണ്ടായതോടുകൂടി രാജാവും വിരുന്നുകാരും ഭയപ്പെട്ടു. ബാബേലിലെ മന്ത്രവാദികളും ശാസ്ത്രികളും കൂടിയിട്ടു ഈ എഴുത്തു വായിപ്പാൻ കഴിഞ്ഞില്ല. കടശി ദാനിയേൽ അതിനെ വായിച്ചു. "ദൈവം നിന്റെ രാജ്യത്തെ എണ്ണിതീർത്തു നീ ത്രാസി

ൽ തൂക്കപ്പെട്ടു കുറവുള്ളവനായി കണ്ടെത്തപ്പെട്ടു നിന്റെ രാജ്യം പാർസിയാക്കാർക്കും മേദയാക്കാർക്കും ഭാഗിക്കപ്പെട്ടു" എന്നു വ്യാഖ്യാനിച്ചു കൊടുത്തു.

ഈ സന്ദർഭത്തിൽ പാർസിയാ പട്ടാളങ്ങൾ നദിവക്കത്തു കോട്ടവാതലിൽ എത്തിയപ്പോൾ നദിയിൽ ഉണ്ടായിരുന്ന വലിയ അഴി വാതിലുകൾ പൂട്ടപ്പെടാതെയും കാവൽ കൂടാതെയും തുറന്നു കിടക്കുന്നതായി കണ്ടു. ഉടനെ രണ്ടു ഭാഗത്തുനിന്നും ശത്രുസൈന്യം അകത്തു പ്രവേശിച്ചു. പെട്ടന്നു രാജകൊട്ടാരംവരെ ശത്രുവിന്റെ അധീനത്തിൽ അകപ്പെട്ടു. ബേൽശാസർ രാജാവു കൊല്ലപ്പെട്ടു രാജ്യം കോരേശിനു അധീനപ്പെടുകയും ചെയ്തു.

ഇതിൽ ലഘുതരങ്ങളായ പല സംഭവങ്ങൾ കൂടി ദീർഘദർശനപ്രകാരം വാക്കിനു വാക്കായി നടന്നിരിക്കുന്നു. പുറജാതികളായ ഹേറൊഡൊറസ മുതലായ ചരിത്രക്കാർ ബാബേലിന്റെ ഈ നാശത്തെ വ്യക്തമായി എഴുതിയിട്ടുള്ളതു വായിക്കുമ്പോൾ അവർ പ്രസ്താവിച്ചിരിക്കുന്ന സംഭവങ്ങൾ ഒക്കെയും നിബിയന്മാർ മുമ്പിൽകൂട്ടി എഴുതിവച്ചവയാണെന്നു കാണാം. ആദ്യംതന്നെ പട്ടണം കൌശലത്താൽ പിടിക്കപ്പെട്ടു. "ഞാൻ നിന്റെമേൽ ഒരു കണി വച്ചു" എന്നു നിബിയാ പറയുന്നു (യെറ. ൫൦-൨൪) ആ രാത്രി മദ്യപിച്ച ദിവസമായിരുന്നു എന്നു പറഞ്ഞുവല്ലൊ. നിബിയാ പറയുന്നതു "ഞാൻ അവളുടെ പ്രഭുക്കന്മാരെയും ജ്ഞാനികളെയും ബലവാന്മാരെയും മദ്യപിപ്പിക്കും. അവർ ഗാഢനിദ്രയായി ഉറങ്ങും ഉണരുകയില്ല". (യെറ ൫൧-൫൭)

നദിയിലെ വാതിലുകൾ പൂട്ടപ്പെട്ടിരുന്നില്ലെന്നു ചരിത്രക്കാർ പറഞ്ഞിട്ടുള്ളതു മേൽ കാണിച്ചുവല്ലൊ. "വാതിലുകൾ അടയ്ക്കപ്പെടുകയില്ല" എന്നു യെശായാ ൨൦൦ വർഷം മുമ്പെ സൂചിപ്പിച്ചിട്ടുള്ളതാണ്.

രണ്ടു വർഷം കഴിഞ്ഞപ്പോൾ ഈ കോരേശുതന്നെ രാജാധിപത്യം പ്രാപിച്ചു. അവൻ ആദ്യം ചെയ്ത പ്രവൃത്തി യെഹൂദന്മാരുടെ അടിമയെ വിടുത്തുകയും യെറുശലേമിലെ ദേവാലയം പണിയിപ്പാൻ ആജ്ഞാപിക്കയും ചെയ്തതാണ്. ഇതും യെശായാ മുമ്പിൽകൂട്ടി എഴുതി വച്ചിട്ടുള്ളതുതന്നെ. (൪൪-൨൮)

പട്ടണത്തിന്റെ മുഴുവനായ നാശം, കോട്ട നശിപ്പിച്ചതു, ബെൽ എന്ന വിഗ്രഹത്തിന്റെ നാശം മുതലായി ദീർഘദർശികൾ മുമ്പിൽ കൂട്ടി ഓരോന്നോരോന്നായി എഴുതി വച്ച നിബിയൂസാകൾ എല്ലാം വാക്കിനു വാക്കായി യഥാർത്ഥീഭവിച്ചപ്രകാരം പുറജാതി ചരിത്രക്കാരുടെ ഗ്രന്ഥങ്ങൾ തന്നെ തെളിയിക്കുന്നുണ്ട്.

ഇനി ബാബേലിന്റെ തൽക്കാലാവസ്ഥയെക്കുറിച്ചു നോക്കാം. "ബാബേൽ കുടിയില്ലാത്ത കുന്നുകളും പെരുമ്പാമ്പുകളുടെ വാസസ്ഥലവും ആയിതീരും" (യെറ-൫൧ ൩൭) ഇതു യഥാർത്ഥമായി ഇപ്പോൾ കാണാവുന്നതാണ്. ദേശസഞ്ചാരികൾ എല്ലാം ഇതിനെ സാക്ഷിക്കുന്നു. "അതിൽ ഒരുനാളും കുടിപാർക്കയില്ല. അറബിക്കാരൻ അവിടെ കൂടാരം അടിക്കയില്ല. ഇടയന്മാർ അവിടെ തൊഴുത്തുണ്ടാക്കയില്ല. കാട്ടുമൃഗങ്ങൾ അവിടെ കിടക്കും അവരുടെ ഭവനങ്ങളിൽ ഭീഷണ ജന്തുക്കൾ കൊണ്ടു നിറഞ്ഞിരിക്കും പിശാചുക്കൾ അവിടെ തുള്ളും" (യെശാ. ൧൩-൨൦.൨൨)

അടുത്ത കാലത്തു ആ സ്ഥലത്തുപോയ ഒരു സഞ്ചാരി പറയുന്നതു. "ബാബേൽ അശേഷം നശിച്ചിരിക്കുന്നു. അറബികൾക്കു ഈ സ്ഥലം വലിയ ഭയങ്കരമാകുന്നു. കാട്ടുമൃഗങ്ങൾ വളരെ വസിക്കുന്നു". ഇങ്ങനെ ദീർഘദർശനത്തിലെ വള്ളികളും വിസർഗ്ഗങ്ങളും കൂടി നിവർത്തിച്ചിരിക്കുന്നു. ഒരിക്കൽ ലോകത്തിന്റെ മാതാവായിരുന്ന ബാബിലോൻ പട്ടണവും അനേകായിരങ്ങളുടെ ആരാധനക്കു പാത്രമായിരുന്ന വിഗ്രഹാലയങ്ങളും മഹാ അതിശയകരമായിരുന്ന നെബൂകദ്നേസറിന്റെ മന്ദിരങ്ങളും തൂക്കുതോട്ടവും ശൂന്യമായി ദൈവത്തിന്റെ നിത്യകോപത്തിനു കീഴ്പ്പെട്ടിരിക്കുന്നതു എത്രയൊ ആശ്ചര്യം.

ബാബേൽ തുരന്നു നോക്കിയതിൽ നിനവയിലെപ്പോലെ വിശേഷതരങ്ങളായ ലിഖിതങ്ങൾ അടങ്ങിയ ശിഷ്ടങ്ങൾ കിട്ടിയിട്ടില്ലെങ്കിലും ചിലതെല്ലാം ഇല്ലെന്നില്ല. നെബൂകദ്നേസറിന്റെ പേർ കൊത്തപ്പെട്ട അനേകം ഇഷ്ടികകൾ കാണ്മാനുണ്ടു. ഇതിലൊക്കെയും സാരമായ ഒരു സംശയ നിവാരണം ഇപ്പോൾ കണ്ടുകിട്ടിയ ശേഷിപ്പുകളിൽനിന്നു ഉളവായിരിക്കുന്നു. ബാബേലിന്റെ നാശകാലത്തു അവിടത്തെ രാജാവിന്റെ പേർ വേദപുസ്തകപ്രകാരം ബെൽശാസർ എന്നായിരുന്നു. പുരാണ ചരിത്രങ്ങളിൽ ഒന്നിലും ഈ പേർ കാണ്മാനില്ല. അവസാനരാജാവിന്റെനാമം ചരിത്രസാക്ഷികൾ വിശ്വസിക്കപ്പെടുന്ന പക്ഷം ലാബീനിത്തൂസ എന്നായിരുന്നു. ഇതു ഒരുവലിയ സംശയവിഷയമായി ഗ്രന്ഥകർത്താക്കൾ വിചാരിച്ചുവന്നു. ചരിത്രക്കാരെ അവിശ്വസി

കയൊ ദാനിയേലിനെ അവിശ്വസിക്കയൊ? വേദത്തിൽ വിശ്വാസമില്ലാത്തവർ ദാനിയേലിന്റെ കഥ കളവാണെന്നു പറഞ്ഞു വന്നു. നേരെമറിച്ചു വേദവിശ്വാസികൾക്കു പോലും ചരിത്രക്കാരെ അവിശ്വസിക്കാൻ പാടില്ലാതെയും ഇരുന്നു. ആകയാൽ വേദവ്യാഖ്യാനികൾ ഇതെവരെ അഭിപ്രായപ്പെട്ടു വന്നതു ലാബിനിത്തുസു എന്നതും ബെൽശാസ്സാർ എന്നതും ഒരാളിന്റെ പേർതന്നെ എന്നായിരുന്നു. ഇതു വെറും ഊഹം മാത്രമാണ്. ഒരുവേള ശരിയായിരുന്നാലും വേറൊരു വിശങ്ക ഇതിൽ ഉണ്ടായിരുന്നു. ചരിത്രകർത്താക്കൾ എല്ലാം നാശകാലത്തു ലാബിനിത്തുസു പട്ടണത്തിൽ ഇല്ലായിരുന്നു എന്നു സാക്ഷിക്കുന്നു. നേരെമറിച്ചു ദാനിയേലിന്റെ വചനപ്രകാരം ബെൽശാസ്സാർ പട്ടണത്തിൽ ഉണ്ടായിരുന്നു എന്നുമാത്രമല്ല ആ രാത്രിയിൽ അവൻ കൊല്ലപ്പെടുകയും ചെയ്തു.

എന്നാൽ ബാബേലിൽനിന്നു ഇപ്പോൾ കണ്ടെടുക്കപ്പെട്ട ഒരു രേഖയിൽ ബെൽശാസ്സാറിന്റെ പേർ ഉണ്ടെന്നു മാത്രമല്ല അവൻ തന്റെ പിതാവിനോടു കൂടെ കൂട്ടുഭരണക്കാരൻ ആയിരുന്നു എന്നും കാണിക്കുന്നു. അപ്പൻ കോരേശിന്റെ വരവിന്നുമുമ്പ ബാബേലിൽ നിന്നു യുദ്ധത്തിനായി ദൂരദേശങ്ങളിൽ പോയിരുന്നു എന്നും തോൽവിമൂലം മടങ്ങിവരാതെ ബോർസിപ്പാ എന്ന സ്ഥലത്തു താമസിച്ചിരുന്നു എന്നും ചരിത്രക്കാർ പറയുന്നു. അപ്പോൾ മകൻ ബാബേലിൽ രാജ്യഭാരം അന്വേഷിച്ചു വന്നിരുന്നു എന്നു ഇപ്പോൾ കണ്ടുകിട്ടിയ രേഖകളാൽ വെളിപ്പെടുത്തുന്നു. അപ്പോൾ ദാനിയേൽ സൂചിപ്പിച്ചിരിക്കുന്ന വേറൊരു സംശയവും തീരുന്നുണ്ടു. അതായതു ദാനിയേലിനെ രാജ്യത്തു മൂന്നാമത്തെ അധികാരിയാക്കി എന്നാണ എഴുതിയിരിക്കുന്നതു. സാക്ഷാൽ രാജാവ ഒന്നാമത്തെ അധികാരിയും മകൻ രണ്ടാമത്തെ അധികാരിയും ദാനിയേൽ മൂന്നാമത്തെ അധികാരിയും ആകുന്നു എന്നു ഇതുകൊണ്ടു പ്രത്യക്ഷപ്പെടുന്നുവല്ലൊ.

ബാബേലിന്റെ ചരിത്രവും നാശവും നമുക്കു അനേകപാഠങ്ങൾക്കു ഉപയോഗപ്പെടുന്നവയാണ. ൧-ാമതു വേദപുസ്തകത്തിലെ ചരിത്രം വെറും കെട്ടുകഥയല്ല. യഥാർത്ഥസംഭവങ്ങൾ ആകുന്നു. ഇവയെ പാരായണം ചെയ്യുന്ന അവിശ്വാസികളും സമ്മതിക്കേണ്ടിവരുന്നു. ൨-ാമതു വിഗ്രഹാരാധന നിഗളം മദ്യപാനം അതിഭക്ഷണം മുതലായ പാപങ്ങൾ ശിക്ഷിക്കപ്പെടാതെപൊകയില്ല. ൩-ാമതു നാം ജീവിക്കുന്നതു നമ്മുടെ മഹത്വത്തിനായിട്ടല്ല ദൈവത്തിന്റെ മഹത്വത്തിനായിട്ടു ആയിരിക്കണം. ൪-ാമതു ബെൽശാസ്സാർ ത്രാസിൽ തൂക്കപ്പെടുകയും കുറവുള്ളവനായി കണ്ടെത്തപ്പെടുകയും ചെയ്തതുപൊലെ നാം ഓരോരുത്തന്റെ പ്രവൃത്തിയെ ദൈവം തൂക്കിനോക്കും. കുറവുള്ളതായി കണ്ടാൽ നാം തന്റെ നിത്യകോപത്തിനു പാത്രമായിഭവിക്കും. അതിനാൽ ദൈവകോപത്തിന്റെ ലക്ഷണങ്ങൾ കാണപ്പെട്ടിരിക്കുന്ന ഈ സന്ദർഭത്തിൽ നമ്മുടെ പ്രവൃത്തികളെ നാം ഓരോരുത്തർ തൂക്കിനോക്കട്ടെ. മേനെ മേനെ തെക്കൽ ഉപർസിൻ എന്നു നമ്മെക്കുറിച്ചു ദൈവം വിധിക്കാതിരിപ്പാൻ നാം അനുതപിക്കാം.

---

## ക്രിസ്ത്വാശ്രിത സൈഥ്യ പ്രബോധിനി.

വിശുദ്ധനാടു എന്നു പ്രസിദ്ധിയുള്ളതും ഇപ്പോൾ തുർക്കിസുൽത്താനാൽ ഭരിക്കപ്പെടുന്നതുമായുള്ള പാലസ്തൈനിൽ [illegible] ഊർശ്ലേമിൽ ഒരു ദേവാലയം ഉണ്ടായിരുന്നു. "ഒരു ദേവാലയം" എന്നു പറഞ്ഞുപോയതുകൊണ്ടു വാവൽ, മൂഷികൻ മുതലായ ജന്തുക്കൾക്കു വാസനിലയനം അരുളി രക്ഷിച്ചു വരാറുള്ള ഇവിടങ്ങളിലെ ചില കെട്ടിടങ്ങൾക്കൊ മുളയും തെങ്ങും കൊണ്ടുണ്ടാക്കപ്പെട്ടിട്ടുള്ള അടിച്ചുകൂട്ടാലയങ്ങൾക്കൊ യാതൊരു വിധത്തിലും സാമ്യമുണ്ടെന്നു വായനക്കാർ അന്യഥാ ശങ്കിച്ചുപോകരുതു. ഈ ആലയം യഹൂദ ജനങ്ങളുടെ പ്രീതിക്കായി ഏരോദേസ് മഹാനാൽ സർവ്വാതിശായിയായ ഔന്നത്യത്തോടും ഔജ്ജ്വല്യത്തോടും അരുണവർണ്ണങ്ങളും രത്നഖചിതങ്ങളുമായ ശിലാ

വിശേഷങ്ങളെക്കൊണ്ടും പടിവാതിലുകളോടു കൂടിയും ഒരു മലമേൽ വിചിത്രമായി പണികഴിച്ചിട്ടുള്ളതാകുന്നു. ഈ കെട്ടിടം അത്യാദിത്യശ്രീയിൽ പ്രകാശമാനവും ശിലാമയവുമായി മേഘത്തിൽ നിന്നും ഖണ്ഡിക്കപ്പെട്ടിട്ടുള്ളതോ എന്നു തോന്നുമാറു എല്ലാഭാഗങ്ങളിലും ഭംഗിയായി കെട്ടപ്പെട്ട മതിൽകൊണ്ടു പരിവൃതമായിരുന്നു. ഇതിൽ സുന്ദരം എന്നു പ്രധാനവാതലിൽ "പൊന്നേച്ചാ, പൊറത്തുള്ളമാരെ, പൊറപ്പും മുതലെ മുടവനായ ഈ അരുമ്പാപിമേൽ അയിററംതോന്നണെ" എന്നുള്ള അപേക്ഷയോടു കൂടി ഒരു മുടവൻ ഇരുന്നിരുന്നു. ഒരിക്കൽ പത്രോസ എന്നും യോഹന്നാൻ എന്നും പേരുള്ള രണ്ടാളുകൾ സംഗതിവശാൽ ഈ വാതിലിനെ കടന്നപ്പോൾ യാചകൻ പതിവനുസരിച്ചു ഭിക്ഷ ചോദിച്ചതിന്നു താഴെ വരുന്നപ്രകാരമുള്ള മറുപടിയാണുണ്ടായതു.

"അപ്പോൾ പത്രോസ എനിക്കു വെള്ളിയും പൊന്നുമൊന്നുമില്ല, എന്നാൽ എനിക്കുള്ളതു ഞാൻ നിനക്കു തരുന്നു. നസ്രായക്കാരനായ യേശുക്രിസ്തുവിന്റെ നാമത്തിൽ നീ എഴുന്നേറ്റു നടക്ക എന്നു പറഞ്ഞു". നടപ്പ്- ൩. ൬.

പ്രിയരെ, ഇതിൽ പത്രോസ് മുതൽപേരിൽ നിന്നും മുടന്തനു ലഭിച്ച ദാനമെന്തെന്നു നമുക്കു ചിന്തിക്കാം. അനേകനാൾ ഭിക്ഷയാചിച്ചുംകൊണ്ടിരുന്നവനായ ഈ മുടവൻ താനിരിക്കുന്ന വാതലിന്നരികെ കൂടി അകത്തേക്കു കടന്നുപോകുന്ന പത്രോസ് യോഹന്നാൻ ഇവരെ നോക്കിക്കൊണ്ടു തന്റെ പതിവുപോലെ ഭിക്ഷ ചോദിച്ചു. ഇവർ എപ്രകാരമുള്ളവരെന്നോ തനിക്കു യോഗക്ഷേമമുണ്ടാകുമെന്നോ അറിഞ്ഞല്ല ഭിക്ഷ ചോദിച്ചതെന്നു പത്രോസിന്റെ മറുപടികൊണ്ടു പ്രത്യക്ഷമാണു. പൊന്നും വെള്ളിയും ഒന്നും ഞങ്ങൾക്കില്ല എന്നു പത്രോസ് പറഞ്ഞതിന്റെ താല്പര്യം ഞങ്ങളിൽ നിന്നും ഭിക്ഷ ആശിച്ചു ലോകധനങ്ങൾ അല്ലാത്തതായ സമ്പാദ്യമെ കൈവശമുള്ളു എന്നാണ്. ലോകനിക്ഷേപങ്ങളെ ഉപേക്ഷിച്ചിട്ടുള്ളവർക്കു ശേഖരിച്ചിട്ടുള്ളതും ധനമായി അർപ്പിച്ചിട്ടുള്ളതുമായ യേശുക്രിസ്തുവിനെ തരാമെന്നത്രെ വാഗ്ദാനം ചെയ്യുന്നു. ഇതിൽ പത്രോസും ക്രിസ്തുവും തമ്മിലുള്ള ഉഭയസമ്മതം സകലത്തിലും ഉപരിയായി കാണുന്നു. ഇങ്ങനെ ക്രിസ്തുവുമായി ഉഭയ സമ്മതത്തിനു ഭാവിക്കുന്നവർ തന്നോടുള്ള ഐക്യതയിൽ ആയുസ്സുമുഴുവൻ ചിലവിട്ടുകൊള്ളാമെന്നും തനിക്കുള്ള സകലവും ക്രിസ്തുവാകുന്നുവെന്നും ബലമായി പിടിച്ചുകൊള്ളേണ്ടതാകുന്നു. പത്രോസ് തനിക്കുണ്ടായിരുന്ന സകലവും ഉപേക്ഷിച്ചു തന്നെ മുഴുവൻ ക്രിസ്തുവിനായി അർപ്പിച്ചും ക്രിസ്തുവാകുന്ന നിക്ഷേപം മതിയെന്നുറച്ചും രക്ഷകനോടു യാചിച്ചിരുന്നൊരു സമ്പാദ്യം മാത്രമെ പത്രോസിനുണ്ടായിരുന്നുള്ളു. ഇതിൽ മാത്രം ആശ്രയിച്ചു ജീവിച്ചുവനായിരുന്നതിനാൽ അവനുള്ള സമ്പാദ്യത്തിൽ നിന്നും മുടന്തൻ ആശിക്കാത്തതും വിലയേറിയതുമായ കാര്യത്തെ അവനു കൊടുത്തു. പത്രോസിന്റെ വിശ്വാസശക്തിയത്രെ ഇതിനു ഇടയാക്കിയതു. മുടവനു ഇതിനു മുമ്പിൽ യാചനയിൽ കിട്ടിയിട്ടുള്ള യാതൊന്നിനാലും തന്റെ മുടന്തു തീർപ്പാൻ കഴിഞ്ഞില്ല. പത്രോസ് ക്രിസ്തു

വിന്റെ നാമത്തിൽ കൈക്ക പിടിച്ചപ്പോൾ ക്രിസ്തു കൈവഴിയായി അവന്ന സൌഖ്യത്തെയും പൂൎണ്ണ ബലത്തെയും വരുത്തി. പൊന്ന വെള്ളി മുതലായവയെ നിസ്സാരമാക്കീട്ട ക്രിസ്തുവിന്റെ നാമമാകുന്ന സമ്പത്ത അധികം ഉപയുക്തമെന്ന വിശ്വസിച്ചത്രെ ഇവ നൽകിയത. പത്രൊസ്സ തനിക്കുണ്ടായിരുന്ന സമ്പാദ്യത്തിൽ നിന്ന കൊടുത്ത ഓഹരി യാചകന്ന കിട്ടീട്ടുള്ള എല്ലാവക ദാനങ്ങളെയും അപെക്ഷിച്ച അതിശയിച്ചിരുന്നു. ഈ സമ്പത്ത എല്ലാ ദ്രവ്യങ്ങളിലും വിലയേറിയതും എല്ലാ വൈദ്യന്മാരെയും ലജ്ജിപ്പിക്കുന്നതും എല്ലാ ലോകങ്ങളെയും ജയിക്കുന്നതും ആകുന്നു. ൧-യോഹ ൫-൪ ഇങ്ങനെ ക്രിസ്തു നാമത്തിൽ അനെക ശക്തികൾ പ്രവൃത്തിച്ചു വരുന്നതിനെ ലോകാശ്രിതർ കണ്ടിട്ട ഇതിനെ നശിപ്പിക്കണമെന്ന കരുതി പല പ്രകാരത്തിലും അപ്പൊസ്തൊലരെ ഉപദ്രവിച്ചെങ്കിലും നിഷ്ഫലമായിതീൎന്നു.

ഇതിനെ വായിക്കുന്ന സഹോദരാ ലോക സമ്പാദ്യത്തെയും ശക്തിയെയും ജയിക്കുന്ന ഒരു സമ്പാദ്യമെന്തെന്ന നീ കേട്ടുവല്ലൊ. ഇത സ്വൎഗ്ഗത്തെ ജയിക്കുന്നതും നരകത്തെ അടക്കുന്നതുമാകുന്നു. ഈ സമ്പത്ത കൎത്താവായ യെശുക്രിസ്തുവിൽ ഉള്ള ആശ്രയവും വിശ്വാസവും മാത്രമാണ്. ഇവയെ നീ സമ്പാദ്യമാക്കീട്ടുണ്ടൊ ഇല്ലെങ്കിൽ അതിന്റെ കാരണമെന്ത്. ഇത നിന്റെ സമ്പാദ്യമായി തീരാതിരിക്കുന്നത നീ വാങ്ങാതിരിക്കുന്നതിനാലത്രെ. ലോകത്തെ ജയിക്കുന്നതും സ്ഥിരമായിട്ടും ശക്തിയെറിയതും ശ്രെഷ്ഠതയുള്ളതുമായ ഈ നിക്ഷെപത്തിന നീ എന്തുവിലകൊടുക്കും? ഇതിന്റെ ഉടമസ്ഥൻ തൃപ്തിപ്പെടുന്നത വരെ നിനക്കുള്ള സകലവും വിറ്റുവിലയായി കൊടുക്കുന്നതിന നിനക്ക മനസ്സുണ്ടൊ? നിന്റെ ഹൃദയം ലോകങ്ങളിൽ പതിച്ച ആത്മാവിനെ കറപ്പെടുത്തുന്നതായ ദ്രവ്യാഗ്രഹം, ദുൎമ്മോഹം, നിഗളം, അസൂയ മുതലായി നിന്റെ കുശലത്തിലും സന്തോഷത്തിലും നിന്റെ ആശ്രയത്തിലുമിരിക്കുന്ന എല്ലാവകകളെയും പൂൎണ്ണമനസ്സോടു വിട്ടുകൊടുക്ക. നിൎബന്ധം കൊണ്ടെന്നൊ അന്യആവശ്യങ്ങൾക്കെന്നൊ കരുതാതെ നിന്റെ സ്വന്ത ആവശ്യത്തിനെന്നുറച്ചു അവയെ അധീനമാക്കുക. മത്തായി. ൧൩. ൪൪. ഈ നിക്ഷെപം നിന്റെതാകുവാൻ സ്വന്തമായി നിനക്കുള്ളതെല്ലാം വിട്ടിട്ട ഹൃദയശുദ്ധി വരുത്തി ഈ വിലയെറിയ നിക്ഷെപത്തെ സംഗ്രഹിക്ക. ധനവാന്റെ പടിവാതലിൽ കിടന്നിരുന്ന ലാസർ ഈ നിക്ഷെപത്തെ വാങ്ങിയവനായിരുന്നു. അവനിൽ നിന്നും ഒരു തുള്ളിക്കായി ധനവാൻ യാചിച്ചിട്ട കിട്ടിയില്ല. ഇവയെ മുൻകൂട്ടി സംഗ്രഹിക്കാഞ്ഞതിനാൽ ആവശ്യത്തിനുതകാതെപോയി. എന്നുമാത്രമല്ല അവന്റെ ലോക ധനങ്ങൾക്ക യാതൊന്നും ചെയ്വാൻ കഴിഞ്ഞതുമില്ല. അതുകൊണ്ട പ്രധാന നിക്ഷെപം നിനക്കുണ്ടാകെണ്ടതിന നീ നിന്നെത്തന്നെ വിൽക്കുക! നിന്റെ ആയിസ്സ, ശക്തി, സമയം സമ്പത്ത ഇത്യാദി സകലവും ഏല്പിച്ചുകൊടുക്ക- തന്നെത്താൻ വെറുത്ത കൎത്താവായ യെശുക്രിസ്തുവിന്റെ കുരിശെടുത്ത അവനെ പിന്തുടരുക- ഈ നിക്ഷെപം അന്യാപദ്രവം കൂടാതെ സൂക്ഷിക്കുന്നതിനുള്ള നിന്റെ

സഫലം വിശ്വാസമാകുന്ന സഞ്ചിയായിരിക്കട്ടെ. ഞാൻമരിച്ചാലും എന്റെ നിക്ഷേപം വിട്ടുകളയുന്നതല്ലെന്നുള്ള ഉറപ്പോടു കൂടെ പിടിക്കുന്നെങ്കിൽ ഇഹത്തിലും പരത്തിലും സമ്പന്നനായിരുന്നു സ്നേഹം, സന്തോഷം, സമാധാനം ആദിയായുള്ള സൌഭാഗ്യാവകാശിയായി തീരും.

൧൮- ൧൮൦- ൭-

## മൂസലിൽ നിന്നു വന്ന പുസ്തകങ്ങൾ.

പ്രിയപത്രാധിപർ അവർകൾക്കു ശ്ലോമ്മൊ. ൭-ാം ലക്കം പത്രികയിൽ "ഇജ്ജൂൻ" എന്നയാൾ സുറിയാനി പുസ്തകശാലയെക്കുറിച്ചു പ്രസിദ്ധീകരിച്ച ഒരു ലേഖനം കണ്ടു. അതിൽ സുറിയാനി പുസ്തകങ്ങളുടെ തല്ക്കാലസ്ഥിതിയെക്കുറിച്ചു പറഞ്ഞിട്ടുള്ളതെല്ലാം ഏത്രയും ശരിയായിട്ടുള്ളതാണ്. ഇതിലും അധികമായ സങ്കടാവസ്ഥകൾ ഇനിയും പറവാനുണ്ട്. ഇത്രത്തോളം പറഞ്ഞതിൽ വച്ചു അയാളുടെ സങ്കടങ്ങൾ വെളിപ്പെടുന്നതു കൊണ്ടു അയാൾക്കെങ്കിലും ഈ കാലത്തു ഇതു തോന്നിയല്ലോ എന്നുള്ളതിന്മേൽ അത്ഭുതം കൂടുന്നു. പുസ്തകശാലകളെക്കുറിച്ചു വായിച്ചിട്ടു നെടുവീർപ്പു വരുന്നു എന്നല്ലാതെ മറ്റൊന്നും പറയുന്നില്ല. ഈ പരിതാപാവസ്ഥകളെ ഓർത്തു സഹായിപ്പാൻ ഒരുപുള്ളിയെ എങ്കിലും കാണാഞ്ഞതിൽ ദുഃഖിക്കാതിരിക്കുന്നതെങ്ങിനെ. ആഗ്രഹം വളരെയുണ്ടു. സാദ്ധ്യത്തിനു മാർഗ്ഗമെന്തു. ബ. കൊച്ചാണ്ടൊൻ അവർകൾ ഈ വിഷയത്തിൽ ചെയ്തുതന്ന സഹായങ്ങൾ അല്പമൊന്നുമല്ല. പുസ്തകങ്ങൾക്കു വേണ്ടിവന്ന ചിലവുമാത്രമെ എന്നോടു ആവശ്യപ്പെട്ടിട്ടൊള്ളു. പുസ്തകമെഴുത്തു വകയ്ക്കു മുൻകൂർ പണം ചിലവാക്കിയതു ആ ദേഹത്തിന്റെ സ്വന്തം മടിശ്ശീലയിൽ നിന്നാണു. ഇതിനു മുമ്പു ഞങ്ങൾതമ്മിൽ വലിയ പരിചയമൊന്നുമില്ലാതിരിക്കെ തല്ക്കാലം ഞാൻ അയച്ച എഴുത്തിനെ വിശ്വസിച്ചു പുസ്തകങ്ങൾക്കു വാഗ്ദത്തം ചെയ്തതും സ്വന്തംപണം ചിലവാക്കി എഴുതിച്ചതും ചിലവുമാത്രം ആവശ്യപ്പെട്ടതും വലിയ ജോലിക്കാരനായ ആ ദേഹം സദാ ഇതിൽ ജാഗ്രതകനായിരിക്കുന്നതും വിചാരിച്ചാൽ സുറിയാനിപുസ്തകങ്ങൾ എവിടെയും പ്രചരിപ്പിക്കണമെന്നുള്ള അത്യാശയൊടിരിക്കുന്നവനാണെന്നു ആർക്കും പ്രത്യക്ഷപ്പെടുമല്ലൊ. ആ ദേഹം പട്ടക്കാരനല്ലെങ്കിലും സുറിയാനി നല്ലപൊലെ അറിയാവുന്നവനും വളരെ പുസ്തകങ്ങൾ വായിച്ചിട്ടുള്ളവനും സമ്പാദിച്ചിട്ടുള്ളവനും ഒരു മഹാമല്പാൻ എന്ന പേരിനു അർഹനും ആകുന്നുവെന്നു ആ ദേഹത്തിന്റെ എഴുത്തുകുത്തുകളാൽ വെളിവാകുന്നു. ഇജ്ജൂൻ എന്ന ലേഖകൻ എന്നെ ഒരുപാടു പുകഴ്ത്തിയിട്ടുള്ളതിനു ഞാൻ അശേഷം യോഗ്യനല്ല. എന്തെന്നാൽ ദൈവം കരുണയോടെ ഇനിക്കു നൽകിയിട്ടുള്ള ശക്ത്യാനുസരണം ലേശാംശമെങ്കിലും പ്രവൃത്തിച്ചിട്ടില്ല. ആകയാൽ ഇജ്ജൂൻ അവർകൾ എന്നെക്കുറിച്ചു പറഞ്ഞിട്ടുള്ള പുകഴ്ചകൾ ഒക്കെയും അതിലാധികവും സാക്ഷാൽ മല്പാനായ

അന്തൊൻ അവർകൾക്കു സമൎപ്പിച്ചുകൊള്ളുന്നു. ആ ദെഹം ദയവായി ചെയ്തു തന്ന ഉപകാരങ്ങൾക്കായി ആ ദെഹത്തിനു വെണ്ടി സദാ പ്രാൎത്ഥിക്കയും ഹൃദയപൂൎവ്വമായ പുകഴ്ചകൾ പറകയും അല്ലാതെ വെറൊരു പ്രത്യുപകാരം ചെയ്വാൻ ഞാൻ ശെഷിമാനല്ല. മൂസലിൽ നിന്നു ആ ദെഹം പുസ്തകങ്ങൾ അയച്ചുതരുന്നതു തന്നെ അവകൾക്കു യദൃച്ഛയാ വല്ല ദൊഷവും നെരിട്ടാൽ ഒന്നടങ്കം പറ്റാതിരിക്കത്തക്കവണ്ണം അനെകപ്രാവശ്യങ്ങളായിട്ടല്ലാതെ ഒന്നൊരണ്ടൊ പ്രാവശ്യമായിട്ടല്ല. ഇങ്ങിനെ മൂന്നു പ്രാവശ്യമായി എട്ടു പുസ്തകങ്ങൾ ഇതു പൎയ്യന്തം വന്നു ചെൎന്നു. എന്റെ പെൎക്കായി എഴുതി തീൎപ്പിച്ചു വച്ചിട്ടുള്ള പുസ്തകങ്ങളെ ഒരു മിശ്യനരിസായ്പു കൂടുതൽ വിലക്കു ചൊദിച്ചുയെന്നും പുസ്തകങ്ങൾ ഇട്ടുമൂടുവാൻ പവൻ തന്നാലും ഇവകൾ മലയാളത്തിൽ കൊനാട്ടു മല്പാന്നല്ലാതെ കൊടുക്കുകയില്ലെന്നു മറുപടി പറഞ്ഞുഎന്നും മറ്റും അന്തൊൻ അവർകൾ എന്റെ പെൎക്കു എഴുതിയിരിക്കുന്നു. നൊക്കുവിൻ. ആ പരമാത്മാവിന്റെ സ്വജാതിസ്നെഹം എത്ര ശ്ലാഘിക്കത്തക്കതു. വന്നുചെൎന്ന പുസ്തകങ്ങൾ. ൧. മക്തബ്ദ്സബ്നെ ഇത്താനൊയെ ൨. സീമ്മൊൻസ്സാ, ൩. ബൊബൊനൊസ്സാ, ൪. ഹെമ്നൊ, ൫. സെപാർ സൂപ്പിയാ, ൬. അന്ത്യൊഖ്യായുടെ മാർ ഇഗ്നാത്തിയൊസ് ബർവാഹീബ് പാത്രിയൎക്കീസിനാൽ രചിക്കപ്പെട്ട ത്ഹ്ഗൊമെ ഫ്സ്സാവൊൻസ്സാ, ൭. തെഗ്രാസ്സ് തെഗ്രാൻസ്സാ, ൮. സൂലൊകൊ ഹെമ്നൊനൊയൊ എന്നിവകളാണു. ഈ പുസ്തകങ്ങൾ എത്ര വിലയെറിയവയും തത്വജ്ഞാനങ്ങൾ നിറഞ്ഞവയും ആണെന്നു വായിച്ചു ആസ്വാദനം ചെയ്യുങ്കിൽ മാത്രമെ അറിയാവു. വായിച്ചു മനസ്സിലാക്കുവാൻ ഞാൻ തന്നെ വളരെ വിഷമിക്കുന്നു. വിഷമിച്ചെങ്കിലുമുള്ള വായനയാൽ അനെക പുതിയ അറിവുകൾ ലഭിക്കുന്നുണ്ടു. ഇവകൾ തൎജ്ജമ ചെയ്തു അച്ചടിച്ചാൽ ജനസാമാന്യത്തിനു വളരെ ഫലസിദ്ധിയുണ്ടാകുമെന്നുള്ളതിനു സംശയമില്ല. സുറിയാനിയിൽ തന്നെയെങ്കിലും അച്ചടിച്ചു പ്രസിദ്ധം ചെയ്യാതിരിക്കുന്നതു മഹാ കഷ്ടം തന്നെ. എന്തു ചെയ്യാം. ആളുമില്ല അൎത്ഥവുമില്ല. നിത്യ പെരുമാറ്റത്തിനുള്ള സുറിയാനി പുസ്തകങ്ങൾ എങ്കിലും അച്ചടിച്ചുകണ്ടെങ്കിൽ ഒട്ടു ആശ്വാസമായെനെ. ദൈവം സഹായിക്കട്ടെ. വലിയ വലിയ സുറിയാനി പുസ്തകങ്ങൾ അച്ചടിക്കുന്നതു ആരു വാങ്ങുവാനാണ്, ആരു വായിപ്പാനാണ്, ആരു പഠിപ്പാനാണ്, ഭ്രാന്തു പറയുന്നുവൊ, ശെമ്മാശന്മാൎക്കു സുറിയാനിയിൽ വെദപുസ്തകവും പള്ളിക്രമങ്ങളും തന്നെ പഠിപ്പാൻ സമയമില്ലാതിരിക്കെ ഈവക പറഞ്ഞാൽ എന്താ ശെഷം? എന്നിങ്ങനെയൊക്കെ പലരും ശകാരിച്ചെക്കാം. പ്രിയ വായനക്കാരെ താഴെ പറയുന്നതു ഒന്നു മനസ്സിരുത്തി വായിക്കണെ. പ്രസ്താവ പുസ്തകങ്ങളിൽ ചില ഭാഗങ്ങൾ ഇല്ല. അതിനു കാരണം കയ്യെഴുത്തുകാരൻ തന്നെ അതാതു സ്ഥലത്തു പറയുന്നതു. „ഞാൻ നൊക്കി എഴുതിയ പഴയ പുസ്തകത്തിൽ ഈ ഭാഗമില്ല" അല്ലെങ്കിൽ „ദ്രവിച്ചുപൊയി" അല്ലെങ്കിൽ „കീറിപ്പൊയി" അവിടം ശരിയാക്കുവാൻ വെറെ പുസ്തകം അന്വെഷിച്ചിട്ടു കിട്ടിയില്ല" എന്നിപ്രകാരമെല്ലാമാകുന്നു.

ശീമയിൽ ഇത്ര പ്രയാസമെങ്കിൽ പിന്നെ എങ്ങിനെ. അച്ചടിച്ചിരുന്നെങ്കിൽ ഇത്ര വരുമൊ. ഇപ്പോൾ മുതൽ ശ്രമിച്ചാൽ ഉള്ള മുറിയെങ്കിലും നിലനിൽക്കും. ഇതുകൊണ്ടാകുന്നു അച്ചടിക്കണമെന്നു പ്രത്യേകം പറഞ്ഞതു. ഞാൻ തന്നെ ഇവിടെ വില ദ്രവിച്ച പുസ്തകങ്ങളിൽ നിന്നു പകൎത്തിയ 'സെമഹാ' 'ഏലസ്ക്രൂൻ' എന്നീ രണ്ടു മുറി പുസ്തകങ്ങൾ പൂൎണ്ണമുള്ളതിനൊടു ഒത്തുനോക്കി ശരിപ്പെടുത്തുവാൻ വെണ്ടി മൂസലിലെക്കു അയച്ചിട്ടുണ്ടു. ശരിപ്പെടുത്താമെന്നു മറുപടിയും കിട്ടി. എങ്കിലും പ്രസ്താവ സംഗതികളെക്കൊണ്ടു കണ്ടെങ്കിൽ മാത്രമെ തീൎച്ചപ്പെടുത്താവു. വന്നവെന്നടത്തോളം പുസ്തകങ്ങളുടെ പെരുകൾ പറഞ്ഞുവല്ലൊ. നമ്മുടെ സഭാപിതാക്കന്മാരുടെ സ്തുത്യയൊഗ്യമായ പ്രവൃത്തികൾ പ്രത്യക്ഷപ്പെടുവാൻ വെണ്ടിയും അവരുടെ മഹിമക്കായിട്ടും ഓരൊ പുസ്തകങ്ങളുടെ സംഗതി വിവരം കൂടി അടുത്ത പത്രികയിൽ പ്രസ്താവിക്കണമെന്നു വിചാരിക്കുന്നു. പത്രാധിപർ അവൎകൾ സ്ഥലം അനുവദിക്കുമെന്നും വായനക്കാൎക്കു അപ്രീതി വരികയില്ലന്നും വിശ്വസിക്കുന്നു.

കൊനാട്ടു മല്പാൻ.

---

## മലങ്കര സുറിയാനി സഭയുടെ മേൽഗതി.

മലങ്കര സുറിയാനി സഭയുടെ തല്ക്കാലസ്ഥിതി വളരെ പരിതാപിക്കത്തക്കതെന്നു ഈ സഭയെക്കുറിച്ചു ഏറക്കുറെ അറിഞ്ഞിട്ടുള്ള ഏവൎക്കും ഏറക്കുറെ മനസ്സിലാകുന്നതാണല്ലൊ. അതിലെക്കുള്ള കാരണങ്ങളിൽ മുഖ്യമായവ മത്യൂസ അത്താനാസ്യൊസിന്റെ അന്യത്തിവിട്ടഭരണവും പള്ളി മുതൽ അപഹരണവും പിന്നാലെ ഉണ്ടായ മതവിപരീതവും നവീകരണവും തോന്നിയവാസമായ നടപടികളും ആകുന്നു. ഇതുകളെ തടുക്കുന്നതിനു മലങ്കര സഭയെ ഇപ്പോൾ ഭരണം ചെയ്യുന്ന നി. വ. ദി. ശ്രീ. മാർ ദീവന്നാസ്യൊസ് മെത്രാപ്പൊലീത്താ തിരുമനസ്സുകൊണ്ടു അന്ത്യൊഖ്യായിക്കുപോയി സ്ഥാനമേറ്റു മടങ്ങി വന്നു തന്റെ സ്ഥാനത്തെ നിലനിൎത്തി തരുന്നതിനു റസിഡെണ്ടു സായ്പിനും തിരുവിതാംകൂർ സൎക്കാരിലും മദ്രാസ ഗവൎമ്മെണ്ടിലും ഹരജികൾ ബോധിപ്പിച്ചാറെ മത്യൂസ അത്താനാസ്യൊസിന്റെ സൎക്കുലറും വിളംബരവും അസ്ഥിരപ്പെടുത്തുന്നതല്ലെന്നു അറിഞ്ഞു ഈ വിവരം തന്റെ മേലദ്ധ്യക്ഷനായ അന്ത്യൊഖ്യായുടെ വിശുദ്ധ പാത്രിയൎക്കീസുബാവാ തിരുമനസ്സിലെ ബോധിപ്പിക്കയും ബാവാ കുസ്തന്തീനൊപൊലീസു. ലണ്ടൻ മുതലായ സ്ഥലങ്ങളിൽ എത്തി ആവലാധി പറകയും ഒടുവിൽ മലയാളത്തു വന്നു തിരുവിതാംകൂർ ഗവൎമ്മെണ്ടിൽ ഹരജി ബോധിപ്പിക്കയും അത്താനാസ്യൊസിന്റെ വിളംബരവും സൎക്കുലറും അസ്ഥിരപ്പെടുത്തിയതായി ൧൦൫൧-ൽ ഒരു പുതിയ വിളംബരം പ്രസിദ്ധപ്പെടുത്തുകയും ചെയ്തു. ഇതിന്റെ ശെഷം അത്താനാസ്യൊസിന്റെ ദുരുപദെശത്തിൽ അകപ്പെട്ടിരുന്ന ജനങ്ങൾ തങ്ങളുടെ മതവിപരീതത്തെ ഉപെക്ഷിക്കാ

യ്യാൽ ചില പള്ളികളിൽ കക്ഷിതിരിഞ്ഞു പള്ളികൈവശത്തെപ്പററി അനെകം പൊല്ലീസു വ്യവഹാരങ്ങൾ നടക്കയും അതിലെക്കു ഇരു കക്ഷികളും അനവധി പണം ചിലവിടുകയും ചെയ്തു- അനന്തരം മെത്രാപ്പൊലീത്താസ്ഥാനം സ്ഥിരപ്പെടുത്തികിട്ടുന്നതിനും സിമ്മനാരി മുതൽ കാര്യങ്ങൾ കൈവശപ്പെടുന്നതിനും ആയി മാർ ദീവന്നാസ്യോസ മെത്രാപ്പൊലീത്താ തിരുമനസ്സുകൊണ്ടു ൧൦൫൪-ൽ സിവിൽ വ്യവഹാരം കൊടുത്തു. ൧൦൬൪-ൽ തിരുവിതാംകൂർ റൊയൽ അപ്പീൽകോർട്ടു വിധിയാൽ മെത്രാപ്പൊലീത്താ സ്ഥാനവും സിമ്മനാരി വസ്തുക്കളും മാർ ദീവന്നാസ്യോസ മെത്രാപ്പൊലീത്താ തിരുമനസ്സിലെക്കു അധീനപ്പെട്ടു- ഈ വ്യവഹാരത്തിനു ഇരുകക്ഷികൾക്കും കൂടി ഒരുലക്ഷം രൂപായും പൊല്ലീസുവ്യവഹാരങ്ങൾക്കു അരലക്ഷം രൂപായും പാത്രിയക്കീസുബാവായുടെ എഴുന്നെള്ളത്തു ചിലവിലെക്കും മററുമായി അരലക്ഷംരൂപായും ഇങ്ങനെ ൧൦൪൦-ാമാണ്ടുമുതൽ ൧൦൬൪വരെ മലങ്കര സുറിയാനി സമുദായത്തിൽനിന്നു ൨ ലക്ഷം രൂപാ ചിലവായിരിക്കുന്നു- എന്നാൽ ൧൦൪൦-ാമാണ്ടിനു മുമ്പിൽ പള്ളികളുടെ സ്ഥിതി നോക്കിയാൽ ഏതാനും ചില പള്ളികൾക്കു സ്വല്പമായ വസ്തുക്കൾ ഉണ്ടായിരുന്നതല്ലാതെ യാതൊരു പള്ളികളിലും മുതൽ ഇരിപ്പുണ്ടായിരുന്നില്ല- മെല്പറഞ്ഞ ൨ ലക്ഷം രൂപായും പള്ളികളുടെ തക്കാലവരുമാനം എടുത്തും ജനങ്ങളിൽനിന്നു പിരിച്ചും ഇണ്ടായതാണ-

മലങ്കരെ ഒട്ടുക്കു ൪ ലക്ഷം സുറിയാനിക്കാരുണ്ടു- ശരാശരിക്കുനൊക്കിയാൽ ആൾ ൧-ക്കു അര രൂപാവീതം വ്യവഹാരത്തിനു ചിലവായിരിക്കുന്നു- സഭയുടെ അധൊഗതിക്കുള്ള മുഖ്യകാരണം ഇതാകുന്നു-

സിവിൽ വ്യവഹാരത്തിൽ ജയംപ്രാപിച്ചെങ്കിലും തിരുവല്ലാ മുതൽ തെക്കോട്ടു ഉദ്ദേശം ൨൦ പള്ളികളിൽ ഇരുകക്ഷിയുള്ളതിനാൽ ആ പള്ളികളെ യഥാസ്ഥാനപ്പെടുത്തുന്നതിനു പ്രയാസമായിട്ടു തീൎന്നിരിക്കുന്നു- മതവിപരീതികളായ എതൃകക്ഷികളെ ഒഴിക്കുന്നതിനു ഓരൊ പള്ളിക്കു ഒററക്കു വ്യവഹാരംകൊടുക്കെണ്ടിയിരിക്കുന്നു- വ്യവഹാരം ജയിച്ച ശെഷം ഇടവകപ്പത്രിക ആരംഭിച്ചതും മാർ ദീവന്നാസ്യോസ സിമ്മനാരി നടത്തുന്നതും സുറിയാനി സഭയുടെ ഉയൎച്ചക്കുള്ള അടിസ്ഥാനമാകുന്നു- ഇനി സഭയുടെ മേൽഗതിക്കുവേണ്ട വഴികളാണ ഏറെപ്പെടുത്തെണ്ടതു- സഭയുടെ മേന്നടത്തക്കു ആവശ്യപ്പെട്ടവ—

൧- ദീവന്നാസ്യോസ സിമ്മനാരിക്കുടെ ശമ്പളച്ചിലവിനു ആണ്ടിൽ ൨൫൦൦ രൂപായിക്കു വരവുണ്ടാക്കുക-

൨- സിമ്മനാരിയിൽ ഉണ്ടുതാമസിക്കുന്ന ശെമ്മാശന്മാരുടെയും കുട്ടികളുടെയും ചിലവിലെക്കു ഇപ്പോൾ ഉള്ളതു കഴിച്ചു ൫൦൦൦ പറ നെല്ലു പാട്ടം വരുന്നതിനു വഴി ഉണ്ടാക്കുക-

൩- ഇനിമെൽ നല്ലവിദ്യയും പരിഷ്കാരവും ഉള്ള ആളുകൾ മെത്രാന്മാരായി വരുന്നതിനുള്ള ഏൎപ്പാടുകൾ ചെയ്ക-

൪- ഇപ്പൊഴുള്ള ഇടവകമെത്രാന്മാരിൽ ആരു ഇനിമേൽ മലങ്കര മെത്രാനായിരിക്കണമെന്നു തിരഞ്ഞെടുത്തു നിശ്ചയംചെയ്തു വെക്കുക-

൫- പള്ളികളുടെ തിരട്ടു ആണ്ടുതോറും തീൎത്തു നൂറുകണ്ടു സിമ്മനാരിക്കു എടുക്കുക-

൬- ഇരുകക്ഷി പള്ളികളിൽനിന്നു സിവിൽ വ്യവഹാരം ചെയ്യു മതവിപരീതികളെ ഒഴിക്കുക-

൭- കണക്കുകേൾവിക്കായി മലങ്കര ഇടവകയെ ൩ ഖണ്ഡമായിതിരിച്ച ഓരോ ഖണ്ഡത്തിലെക്കു ഓരോ വികാരി ജനറാളന്മാരെ നിയമിക്കുക-

൮- പ്രസംഗത്തിനായി ഇപ്പൊൾ ഉള്ളവരെ കൂടാതെ കൂടുതലായ ഉപദെശിമാരെ നിയമിക്കുക.

൯- പ്ലലസഭകൾ ഏൎപ്പെടുത്തുക-

൧൦- പട്ടക്കാരുടെ വരുമാനത്തിനു പുതിയ ഏൎപ്പാടുകൾ ചെയ്ക.

൧൧- പള്ളികൾതോറും ശമ്പളത്തിന്മേൽ ഓരോ വിഗാരിമാരെ നിയമിക്കുക.

മലങ്കര സുറിയാനി സഭയുടെ തല്ക്കാലസ്ഥിതിക്കു മേല്പറഞ്ഞ സംഗതികൾ ഒക്കയും നടത്തുന്നതു മഹാ പ്രയാസമെന്നു ഏവനും തോന്നിയെക്കാം. പഴം തിന്നാൽ പനയും തിന്നാം എന്ന പഴഞ്ചൊല്ലുപോലെ ഇതിൽ ഒന്നൊരണ്ടൊ സംഗതികൾ വീതം ആണ്ടുതോറും നടത്തുക എന്നു വച്ചാൽ നാലഞ്ചു കൊല്ലം കൊണ്ടു എല്ലാം നടന്നു സഭക്കു ഉയൎച്ച വരുന്നതാകുന്നു. ഇതിനു ഓരോ സംഗതികൾ നടത്തേണ്ട വിധവും താഴെ പറയുന്നു.

൧- ദീവന്നാസ്യോസു സിമ്മനാരിക്കു ൨൫൦൦ രൂപാ വരവുണ്ടാകുന്നതിനു എല്ലാപള്ളികളുടെയും കണക്കുകേട്ടു വരവിൽ നൂറുകണ്ടു എടുത്താൽ മതി. പഴെ കണക്കു തീൎക്കുന്നതിനു കുഴപ്പമുണ്ടെങ്കിൽ ൧൦൫൮-ലെ കണക്കു മാത്രം കേട്ടു നൂറുകണ്ടു വിഗാരി ജനറാൾ എടുത്തു സിമ്മനാരിയിൽ ഏല്പിക്കട്ടെ. വിഗാരി ജനറാളിനു ശമ്പളത്തിനു വഴിയില്ലല്ലൊ എന്നു പറയുമായിരിക്കാം. വിഗാരിജനറാളിനു ചിലവും യാത്രച്ചിലവിനു ചുരുങ്ങിയ ഒരു പടിയും അതാതു പള്ളിയിൽ നിന്നു കൊടുക്കട്ടെ. ശമ്പളത്തിനു പിരിയുന്ന സംഖ്യയിൽ പത്തിനൊന്നു കമ്മീഷനായി എടുക്കട്ടെ. ഇതു കൂടാതെ റീശീസാ ൩ ചക്രം വീതം പിരിക്കയും ൨ ചക്രം അന്ത്യോഖ്യാ സിംഹാസനത്തിലെക്കും ൧ ചക്രം മലങ്കര സമുദായത്തിന്റെ രക്ഷക്കായിട്ടും എടുക്കയും ചെയ്യുന്നതിനു നിശ്ചയം ചെയ്തു കമ്മട്ടിക്കാർ മുഖാന്തിരം അച്ചടിച്ച രസീതു പള്ളികൾതോറും വലിയ നൊമ്പിനു മുമ്പിൽ അയച്ചു ശരിയായി റീശീസാ പിരിച്ചാൽ ഇതിൽനിന്നും ൨൫൦൦ രൂപാ ഒരം സമുദായത്തിനു വരവുണ്ടാകുന്നതാണ.

൨- ൫൦൦൦ പറ നെല്ലു പാട്ടംവരുന്നതിനു കുമരകത്തു കുത്തിച്ചെടുത്തതും ഇനി കുത്തുവാനുള്ളതും ആയ നിലം മതിയാകും. അതു സിമ്മനാരിക്കു കൈവശപ്പെടുന്നതുവരെ മേൽ ൧-ാം വകുപ്പിൽ പറഞ്ഞ റീശീസായുടെ വരവിൽനിന്നു നെല്ലു ചിലവു കഴിക്കേണ്ടതാകുന്നു.

൩- ബി- ഏ- യൊ. എഫ്- ഏ- യൊ. പരീക്ഷ കഴിഞ്ഞതും നല്ല സ്വഭാവമുള്ളതും ആയ ൨- ആളുകളെ തൽകാലം എടുത്തു രജിസ്ത്ര

ഉടമ്പടി ചെയ്യിച്ചു ചുരുങ്ങിയശമ്പളം കൊടുത്തു സിമ്മനാരിയിൽ പാൎപ്പിച്ചു സുറിയാനി പഠിപ്പിക്കുക.

൫-ം ൬-ം സംഗതികൾക്കു കമ്മട്ടിയിൽ നിശ്ചയം ചെയ്യുന്ന്യാ പള്ളികളുടെ ഒരു പ്രതിപുരുഷ സംഘം കൂടി തിരഞ്ഞെടുപ്പു കഴകാര്യം ചെയ്യേണ്ടതാകുന്നു.

൧൦൭൯ലെ പള്ളിക്കണക്കുകൾ തിരട്ടും നാററുകണ്ണും കമ്മട്ടിയിൽ ഹാജരാക്കണമെന്നു മുൻ ഒരു നിശ്ചയം ചെയ്തപ്രകാരം നിരണം ഇടവകയിലെ നാലഞ്ചു പള്ളികളുടെ തിരട്ടും പണവും മാത്രം കമ്മട്ടിക്കുവന്നിട്ടുണ്ടു. ഇടവക മെത്രാന്മാരു വയസ്സന്മാരും രോഗികളും ആകയാൽ കണക്കു കേൾവിക്കു വിശ്വാസ്യജനമുള്ളന്മാരു ആവശ്യമാണ.

൭. ഇരുകക്ഷിപള്ളികൾ മുഴുവനും മാർഗ്രീഗോറിയോസ മെത്രാപ്പോലീത്താ അവർകളുടെ കീഴിൽ ആകയാൽ അദ്ദേഹം പള്ളിക്കാരെ ഉത്സാഹിപ്പിച്ചു പണംശേഖരിച്ചു കഴിയുന്ന വേഗത്തിൽ വ്യവഹാരം കൊടുപ്പിക്കേണ്ടതാകുന്നു. ഈ വക വ്യവഹാരങ്ങൾ വല്യ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു നടത്തേണ്ടതാകുന്നു.

൮, ൯, ൧൦, ൧൧, ഈ വകുപ്പുകളിൽ പറയുന്ന സംഗതികൾക്കു കല്യാണപ്പണം പത്തു ചക്രം ആക്കുക, കല്യാണത്തിനു പട്ടക്കാൎക്കുള്ള കൈമുത്തിനു ഒരു ക്ലിപ്തം വയ്ക്കുക. ഇടവകയിൽ കൂട്ടനേർച്ച ഏൎപ്പെടുത്തുക, പിടിയരിയും കെട്ടുതെങ്ങും ഏൎപ്പെടുത്തുക. പിടിയരിയുടെയും കെട്ടുതെങ്ങിന്റെയും വരുമാനത്തിൽ പാതി ഇടവകപ്പട്ടക്കാരുടെ ശമ്പളത്തിനും പാതി ഉപദേശിമാരുടെ ശമ്പളത്തിനും പൊതുസഭ ഏൎപ്പെടുത്തുന്നതിനും ഉപയോഗപ്പെടുത്തണം.

മേല്പറഞ്ഞ സംഗതികൾക്കായി വരുന്ന വൃശ്ചികമാസത്തിൽ അസോസിയേഷ്യൻ മാനേജിങ്ങ് കമ്മട്ടികൂടി വേണ്ട നിശ്ചയങ്ങൾ ചെയ്യണമെന്നു സുറിയാനി സമുദായത്തിന്റെ ആത്മീക ലൌകീക വിഷയങ്ങളുടെ ഭാരവാഹികളും ചുമതലക്കാരും ആയ മലങ്കര മെത്രാപ്പോലീത്തന്മാരൊടും കമ്മട്ടിക്കാരൊടും അപേക്ഷിക്കുന്നു. ഇതുവരെ മൌനമായിരുന്നതു മതി. ഉററുശ്രമിച്ചില്ലെങ്കിൽ സമുദായത്തിനു അധോഗതി ഭവിക്കുമെ. ഉണൎന്നുകൊള്ളുവിൻ. ഇതരസഭകളെ നോക്കുവിൻ. ൧൯-ാം നൂററാണ്ടു അവസാനിക്കാറായി. സുറിയാനി സഭ അഭിവൃദ്ധി പ്രാപിക്കേണ്ട സമയം ഇനി എപ്പോഴാണ. വല്യമെത്രാച്ചനു വയസ്സായിരിക്കുന്നു. കാൎയ്യങ്ങൾക്കു മുമ്പത്തെപ്പോലെ ഉത്സാഹിതവും ഇല്ല. ഇടവക മെത്രാന്മാരിൽ ൨ പേർ വയസ്സന്മാരും രോഗികളും ആണെ. പിന്നെ സഭാഭരണം ആരു ചെയ്യുമെന്നാണ നിങ്ങൾ വിചാരിക്കുന്നതു. പിൻതുടൎച്ചക്കു യോഗ്യന്മാരില്ലെങ്കിൽ കാൎയ്യം കഴയുമൊ. സുറിയാനി സഭാ കാൎയ്യങ്ങളിൽ എനിക്കു ൨൨ കൊല്ലങ്ങളായിട്ടു പരിചയമുണ്ടു. സഭയുടെ ഇപ്പോഴത്തെ പരിതാപാവസ്ഥ കണ്ടു സഹിക്കാഞ്ഞു ഇതെഴുതിയതാകുന്നു. സമുദായത്തിന്റെ ഭാരവാഹികളും മാന്യ അംഗങ്ങളുമായുള്ളോരെ! ഇതുകളെക്കുറിച്ചു നിങ്ങൾ ഉററു ചിന്തിക്കണമെ!

ഒരു മതവൈരാഗ്യക്കാരൻ.

# സൂചനകൾ

ദാർശീപന്നാസ്യോസ സിമ്മനാരി— ഓണഅവധി കഴിഞ്ഞു ഈ മാസം ൩൦-ാനു- വീണ്ടും തുറക്കപ്പെട്ടിരിക്കുന്നു.

❖ ❖ ❖

ചെറിയപള്ളികേസു— ഈ മാസത്തിൽ എട്ടുദിവസം സാക്ഷിവിസ്താരം നടന്നു- വൃശ്ചികത്തിലെക്കു നീക്കിയിരിക്കുന്നു.

❖ ❖ ❖

വ. ദി. ശ്രീ. പൌലൊസ റമ്പാച്ചൻ അവർകൾ— സിമ്മനാരി പള്ളിപണിവകയ്ക്കു ധർമ്മം ശേഖരത്തിനായി കുന്ദംകുളങ്ങര മുതലായ സ്ഥലങ്ങളിലെക്കു പോയിരുന്ന ഇദ്ദേഹം ഇന്നെ ദിവസം മടങ്ങി സിമ്മനാരിയിൽ എത്തിയിരിക്കുന്നു.

❖ ❖ ❖

നി- വ- ദി-ശ്രീ- പൌലൊസ അത്താനാസ്യോസ മെത്രാപ്പൊലീത്താ തിരുമനസ്സുകൊണ്ടു അങ്കമാലി ഇടവകയിൽ ഉൾപ്പെട്ട പള്ളികളിൽ കുറെനാളായി താമസിച്ചിരുന്ന ശേഷം ഇപ്പോൾ കോട്ടയം ഇടവകയിലെക്കു നീങ്ങിയിരിക്കുന്നു- വാകത്താനത്തു പള്ളിയിലാണ ഇപ്പോൾ എഴുന്നെള്ളിയിരിക്കുന്നതു-

❖ ❖ ❖

മണർകാട്ടു പള്ളിവക ജംഗമ സ്വത്തുക്കളെ സംബന്ധിച്ച സ്ഥലത്തെ മുൻസിപ്പു കോടതിയിൽ ഒരു വ്യവഹാരം ഉണ്ടായിരുന്നതും ബാവാകക്ഷിക്കു അനുകൂലമായി തീർച്ചപ്പെട്ടിരിക്കുന്നു-

❖ ❖ ❖

മായാമയമാഹാത്മ്യ — തൃപ്പൂണിത്തുറ നടയ്ക്കൽ പി. വക്കിയാൽ ഉണ്ടാക്കപ്പെട്ടു മനോരമ ആപ്പീസിൽ അച്ചടിക്കപ്പെട്ട മേല്പറഞ്ഞ നാടകം കൈപ്പററിയിരിക്കുന്നു. കഥ പഴയനിയമത്തിൽനിന്ന യോബിന്റെ ചരിത്രമാണ. വില ൪ അണ-

❖ ❖ ❖

അപകീർത്തികേസു— മലയാള മനോരമ പത്രത്തെയും പത്രാധിപരെയും അപകീർത്തിപ്പെടുത്തിയ വകയ്ക്കു ആലപ്പുഴനിന്ന പ്രസിദ്ധപ്പെടുത്തി വരുന്ന സവ്ത്രമിത്രം എന്ന പത്രത്തിന്റെ ഉടമസ്ഥനെയും പത്രാധിപരെയും പ്രതിചേർത്തു മനോരമ ഒരു ക്രിമിനാൽ വ്യവഹാരം സ്ഥലം ഫ്രംക്ലാസു മജിസ്ത്രേട്ടുകോട്ടിൽ കൊടുത്തിരിക്കുന്നു- അതു ഒത്തിമാററിക്കിട്ടുവാൻ പ്രതികൾക്കു അപെക്ഷയുണ്ടെന്നു ബൊധിപ്പിക്കയാൽ ഈ കേസു കന്നിയിലേക്കു നീക്കിവച്ചിരിക്കുന്നു-

❖ ❖ ❖

വരാപ്പുഴെ ആർച്ചുബിഷൊപ്പു— വൃദ്ധനായ ഈ മഹാൻ വരാപ്പുഴ വച്ചു കാലം ചെയ്തു പോയിരിക്കുന്നു- സഹായിയായ ബർണാഡ മെത്രാൻ അവർകൾ ആർച്ചുബിഷോപ്പാകുന്നതാണ-

❖ ❖ ❖

ഒരുമനസ്സുതിരിവു— നവീകരണ വിശാരി ജനറാൾ കോവൂർ തോമ്മാകത്തനാരുടെ അനന്തിരവനും സി- എൻ- ഇൻസ്ററിറ്റ്യൂഷനിൽ പഠിച്ചു വരുന്ന ആളുമായ നവീകരണശെമ്മാശു നവീകരണ ഉപദേശങ്ങൾ വേദാനുരൂപമല്ലന്നുള്ള ബോദ്ധ്യത്തിന്മേലൊ ശമ്പളം മോഹിച്ചോ അംഗ്ലിയാ മതത്തെ കൈക്കൊണ്ടിരിക്കുന്നതായി അറിയുന്നു- നവീകരണത്തിലെ കൈവെപ്പു വാസ്തവമല്ലെന്നും ഈ ശെമ്മാശിനു നവീനമായി പട്ടം കൊടുക്കണമെന്നും സ്ഥലത്തെ അംഗ്ലിയാമത നായകന്മാർ അഭിപ്രായപ്പെട്ടു എഴുത്തുകുത്തുകൾ നടത്തിയിരിക്കുന്നതായി കേൾക്കുന്നു- ഇതു വാസ്തവമായിരുന്നാൽ തമ്മിലുള്ള ഐക്യതയുടെ ഉദ്ദേശം ഒട്ടു ഊഹിക്കാമെല്ലൊ.

❖ ❖ ❖

ഒരു അന്വേഷണം— ഒരു ലേഖകൻ എഴുതിയിരിക്കുന്നതു. "കന്നി മാസത്തിൽ "എട്ടുനോമ്പു" എന്നൊരു നോമ്പും മകര മാസത്തിൽ "ബോത്" അല്ലെങ്കിൽ "ബോവസ്സ്" അല്ലങ്കിൽ "പോത്" നോമ്പ എന്നൊരു നോമ്പും ഈ നാട്ടിൽ ചില സ്ഥലത്തു ചിലർ ആചരിച്ചു വരുന്നുണ്ടല്ലൊ. അതു എന്തു കാരണത്തിന്മേൽ എന്നും എന്നു മുതൽ എന്നും അറിവുള്ളവർ അറിയിച്ചുതന്നാൽ കൊള്ളാമെന്നു അപേക്ഷയുണ്ടു. കാനോനായിലും മററും ഇല്ലന്നു അച്ചന്മാർ പറയുന്നു.,,

# വിശേഷവൎത്തമാനങ്ങൾ

ഇന്ത്യാക്ഷാമനിവാരണ ധനശേഖരത്തിലെക്കു ന്യൂസിലാണ്ടിൽനിന്നു പേർ വെളിപ്പെടുത്താതെ ഒരാൾ നൂറു പവൻ അയച്ചുകൊടുത്തിരിക്കുന്നു.

❖ ❖ ❖

അമേരിക്കൻ കമ്മറ്റിക്കാർ തുൎക്കിയിലുള്ള ഇതര കോയ്മകളുടെ മിനിസ്റ്റരന്മാൎക്കു ഇയ്യിടെ അയച്ച ഒരു പ്രത്യേക കത്തിൽ ഞങ്ങൾ നന്മയ്ക്കായി കാത്തിരുന്നു വിഷമിച്ചു എന്നും ഇനി ക്ഷമിച്ചിരിക്കാതെ എന്തെന്നുവച്ചാൽ അതു പ്രവൎത്തിപ്പാൻ തന്നെ തീൎച്ചപ്പെടുത്തിയിരിക്കുന്നു എന്നും പ്രസ്താവിക്കപ്പെട്ടിരിക്കുന്നു-

❖ ❖ ❖

ഇന്ത്യായിൽ ക്ഷാമം ആരംഭിച്ചതിൽപിന്നെ ഗവൎമ്മെണ്ടിൽനിന്നു രക്ഷിക്കപ്പെട്ടവരുടെ സംഖ്യ നാല്പത്തുരണ്ടു ലക്ഷത്തോളം ഉയൎന്നിരുന്നുവെങ്കിലും അതിൽനിന്നും കുറഞ്ഞു ആഗസ്റ്റു മാസാവസാനത്തിൽ ൩൯൦൦൦ ജനങ്ങൾ മാത്രമായിരിക്കുന്നു എന്നുള്ള കണക്കുകൊണ്ടു വടക്കെ ഇന്ത്യയിൽ ക്ഷാമത്തിന്റെ ശക്തി ക്ഷയിച്ചു തുടങ്ങീട്ടുണ്ടെന്നു വിശ്വസിക്കാം.

❖ ❖ ❖

൧൮൯൯ നവംബർ ൧൩-ാംനു- നാം വസിക്കുന്ന ഈ ഭൂമി, അതിന്റെ ചലനത്തിൽ ഒരു ധൂമകേതുവുമായി കൂട്ടിമുട്ടി അശേഷം നശിച്ചുപോകുന്നതാണെന്നു വിയന്നായിലെ ഒരു ജോത്സ്യൻ അഭിപ്രായപ്പെട്ടിരിക്കുന്നു-

❖ ❖ ❖

ബൊമ്പായിൽ പ്ലേഗ് കുറെദിവസത്തേക്കു പിൻപിരിഞ്ഞുനിന്നിരുന്നുവെങ്കിലും വീണ്ടും പലക്കും ഉണ്ടാകുന്നുണ്ടു- ഇതോടുകൂടി വിഷൂചികയും വൎദ്ധിച്ചിരിക്കുന്നു- ക്ഷാമത്തിന്റെ ശക്തിയെ പറവാനില്ല- ഐശ്വൎയ്യാവസ്ഥയിൽ ഈ പട്ടണം എത്രത്തോളം പ്രസിദ്ധിയുള്ളതായിരുന്നുവൊ അതിൽ അധികം ദുൎമ്മാൎഗ്ഗത്തിനും കേൾവിപ്പെട്ടതായിരുന്നു- ഇതായിരിക്കാം ഇത്രയുംവലുതായ നാശം ഈ പട്ടണത്തിനു വന്നുകൂടുന്നതിനുണ്ടായ കാരണം എന്നാണു തത്വബോധകന്മാരിൽ പലരുടെയും അഭിപ്രായം-

❖ ❖ ❖

തുൎക്കിയുടെ യുദ്ധച്ചിലവു നാല്പതുലക്ഷം പവൻ ഗ്രീസു കൊടുക്കുന്നതു വരെ തെസ്സാലി എന്ന പ്രദേശം തുൎക്കി കൈവശം വെച്ചുകൊള്ളേണ്ടതാണെന്നു സന്ധികരാറിൽ ചെയ്തിട്ടുള്ള നിശ്ചയം അനുവദിക്കപ്പെടുവാൻ പാടുള്ളതല്ലെന്നു ബ്രിട്ടീഷ മന്ത്രിയായ സാലിസുബറിപ്രഭു പുറപ്പെടുത്തിയ അഭിപ്രായം ശേഷംകോയ്മകൾ അംഗീകരിക്കാതിരിക്കയും ഇതു കോയ്മകളുടെ സഖ്യതയെ ദൂരീകരിപ്പാൻ തക്കതാണെന്നു പ്രസ്താവിക്കയും മുൻനിശ്ചയത്തിൽനിന്നു എന്തെങ്കിലും ഭേദപ്പെടുത്തുന്നതായാൽ ജൎമ്മനി ഇക്കാൎയ്യത്തിൽനിന്നു വിട്ടൊഴിയുമെന്നു പറകയും ഒക്കെ ചെയ്തിരുന്നുവെങ്കിലും ഇപ്പോൾ സാലിസുബറി പ്രഭുവിന്റെ അഭിപ്രായം എല്ലാവരും സമ്മതിച്ചിരിക്കുന്നുവെന്നും ഇപ്പോൾ യുദ്ധച്ചിലവു വകയ്ക്കുള്ള കടത്തിലേക്കു ഗ്രീസിന്റെ മുതലെടുപ്പിൽ നിന്നു കൊല്ലന്തോറും എന്തു സംഖ്യ കൊടുപ്പാൻ കഴിയുമെന്നുള്ള ആലൊചനയായിരിക്കുന്നു എന്നും കാണുന്നു. ഈ മഹാശക്തികളുടെ ആലോചനയും സന്ധി തീൎമ്മാനവും "പാമ്പു ചാകയുമില്ല കോൽ ഒടികയുമില്ല,, എന്നുള്ള സമ്പ്രദായത്തിൽ കിടന്നു കുഴയുന്നതിന്റെ അന്തരം എന്താണെന്നു അവരിൽതന്നെയും എല്ലാവൎക്കും നിശ്ചയമുണ്ടോ എന്നു സംശയിക്കേണ്ടി വരുന്നു.

ന- ദീ-

---

## ☞ നോട്ടീസ

ഇടവകപത്രികാ പണപ്പിരിവുകാരിൽ ഒരാളായിരുന്ന പുതുകാട്ടു ഉതുപ്പുകോരുളവശം ഇനിയൊരു നൊട്ടീസ്സുണ്ടാകുന്നതുവരെ പത്രവരി ആരും കൊടുത്തുപോകരുതെന്നു അറിയിച്ചുകൊള്ളുന്നു.

മ. ഇ. പ. മാനെജർ.

# പഞ്ചാംഗം

ഈലൂൽ (കന്നി) ൧൮൯൭

| സൂറിയാനി | ഇംഗ്ലീഷ | മലയാളം | ആഴ്ച |
|---|---|---|---|
| ൧ | ൧൩ | ൩൦ | തി |
| ൨ | ൧൪ | ൩൧ | ചൊ |
| ൩ | ൧൫ | ൧ | ബു |
| ൪ | ൧൬ | ൨ | വ്യാ |
| ൫ | ൧൭ | ൩ | വെ |
| ൬ | ൧൮ | ൪ | ശ |
| ൭ | ൧൯ | ൫ | ഞ |
| ൮ | ൨൦ സെപ്റ്റംബർ | ൬ | തി |
| ൯ | ൨൧ | ൭ | ചൊ |
| ൧൦ | ൨൨ | ൮ | ബു |
| ൧൧ | ൨൩ | ൯ | വ്യാ |
| ൧൨ | ൨൪ | ൧൦ | വെ |
| ൧൩ | ൨൫ | ൧൧ | ശ |
| ൧൪ | ൨൬ | ൧൨ | ഞ |
| ൧൫ ഈലൂൽ | ൨൭ | ൧൩ കന്നി | തി |
| ൧൬ | ൨൮ | ൧൪ | ചൊ |
| ൧൭ | ൨൯ | ൧൫ | ബു |
| ൧൮ | ൩൦ | ൧൬ | വ്യാ |
| ൧൯ | ൧ | ൧൭ | വെ |
| ൨൦ | ൨ | ൧൮ | ശ |
| ൨൧ | ൩ | ൧൯ | ഞ |
| ൨൨ | ൪ | ൨൦ | തി |
| ൨൩ | ൫ ഒക്ടോബർ | ൨൧ | ചൊ |
| ൨൪ | ൬ | ൨൨ | ബു |
| ൨൫ | ൭ | ൨൩ | വ്യാ |
| ൨൬ | ൮ | ൨൪ | വെ |
| ൨൭ | ൯ | ൨൫ | ശ |
| ൨൮ | ൧൦ | ൨൬ | ഞ |
| ൨൯ | ൧൧ | ൨൭ | തി |
| ൩൦ | ൧൨ | ൨൮ | ചൊ |

## വിശേഷ ദിവസങ്ങൾ.

൭- നു- വാങ്ങിപ്പ പിമ്പു ൪-ാം ഞായറാഴ്ച ലൂക്കൊ- ൬ അം ൧—൬.

൮- നു- ദൈവമാതാവിന്റെ ജനനനാൾ

൧൩- നു- സ്ലീബാ പെരുനാൾ (മാറാനായ) ലൂക്കൊ- ൨൧ അം- ൫—൨൮

സ്ലീബായ്ക്കു പിമ്പു ൧-ാം ഞാ- മക്കൊ- ൧൩ അം- ൪൦—൨൭)

സ്ലീബാ പിമ്പു ൨-ാം ഞാ- മത്താ- ൧൬ അം- ൫—൧൨

൨൪-നു- മാർദിമെത്ത് സഹദായുടെ ഓർമ്മ

സ്ലീബാ പിമ്പു ൩-ാം ഞാ- മക്കൊ- ൨- അം- ൨൩—൨൮

പത്രികവില വിവരം.

| | | ബ്രിട്ടീഷ് രൂപാ | ചക്രം |
|---|---|---|---|
| ഒരു കൊല്ലത്തേക്കു | | ൨ | ൨൰ |
| ഒററപ്രതിക്കു | | | ൪ |

പരസ്യക്കൂലി

| | | | |
|---|---|---|---|
| ഒന്നാം പ്രാവശ്യത്തേക്കു | വരി ഒന്നിനു | ൦ | ൩ |
| പിന്നെ എല്ലാ പ്രാവശ്യങ്ങൾക്കും | ടി | ൦ | ൨ |

# NOTICE

പത്രിക സംബന്ധമായ. സകല എഴുത്തുകളും ലേഖനങ്ങളും പണവും കോട്ടയത്തു മാർത്തോമ്മസ് അച്ചുക്കൂട്ടം മാനേജർക്ക മേൽ വിലാസം വച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പററുന്നവർ മുൻകൂറായി വരി അടക്കേണ്ടതാകുന്നു. പത്രവരി അഞ്ചൽ സ്റ്റാമ്പായൊ തഫാൽ സ്റ്റാമ്പായൊ അയച്ചാലും മതിയാവും. എന്നാൽ രൂപാ ഒന്നുക്കു ഒരു അണ ഡിസ്കൌണ്ട വക വച്ചു തരേണ്ടതാകുന്നു.

വിഷപ്പട്ടി വിഷത്തിനു ഒരു നിസ്തുല്യ ഗുളിക.

വിഷപ്പട്ടി കടിച്ചാൽ ഏഴുദിവസത്തിനകം ഒരു ഗുളിക ഇഞ്ചിനീററിൽ സേവിച്ചു മൂന്നു ദിവസത്തെ പത്ഥ്യം എടുത്താൽ വിഷം നീങ്ങുന്നതാകുന്നു. ഗുളിക സേവിക്കേണ്ടും ക്രമവും പത്ഥ്യത്തിന്റെ വിവരവും ഗുളികയോടു കൂടി കിട്ടുന്നതാകുന്നു. ഈ ഗുളികകൾ ഇല്ലാതിരുന്നതിനെ ഇപ്പോൾ സിമ്മനാരിയിൽ വരുത്തിയിട്ടുണ്ടു. ഗുളിക ഒന്നിനു വില ചക്രം ൧- മാത്രം. ആവശ്യമുള്ളവർ വാങ്ങിച്ചുകൊള്ളുവാൻ ഇതിനാൽ തിര്യപ്പെടുത്തുന്നു.

MAR THOMAS PRESS.
KOTTAYAM.